5—8—'55.

# മലങ്കരസഭ

പുസ്തകം 9 1955 ആഗസ്റ്റ് ലക്കം 10



പരിശുദ്ധ അബ്ദൽ മിശിഹാ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട്.

ആഗസ്റ്റ് 15–ാംനു-പരിശുദ്ധ ദൈവമാതാവിന്റെയും മാർ അബ്ദൽ മിശിഹാ പാത്രിയർക്കീസ് ബാവായുടെയും പെരുനാൾ ദേവലോകം അരമനച്ചാപ്പലിൽ ആഘോഷിക്കപ്പെടുന്നു.

## വിഷയവിവരം



## വിശേഷദിവസങ്ങൾ

**ആഗസ്റ്റ് 16 മുതൽ സെപ്റ്റംബർ 15 വരെ**

ആഗസ്റ്റ് 19. മാർ ലാബിശ്ലീഹായുടെ ഓർമ്മ.

21. ശൂനോയോയിക്കു ശേഷം 1-ാം ഞായറാഴ്ച.

24. മാർ മത്തായി ശ്ലീഹായുടെ ഓർമ്മ.

28. ശൂനോയോയിക്കു ശേഷം 2-ാം ഞായറാഴ്ച.

29. മാർ യൂഹാനോൻ മാംദാനായുടെ ശിരച്ഛേദനത്തിൻെറ ഓർമ്മ.

സെപ്റ്റംബർ 4. ശൂനോയോയിക്കു ശേഷം 3-ാം ഞായറാഴ്ച.

8. ദൈവമാതാവിൻെറ ജനനപ്പെരുനാൾ.

11. ശൂനോയോയിക്കു ശേഷം 4-ാം ഞായറാഴ്ച.

14. സ്ലീബാപ്പെരുനാൾ.

---

## വരിസംഖ്യ അയച്ചിട്ടില്ലാത്തവരുടെ മാത്രം ശ്രദ്ധയ്ക്ക്

"മലങ്കരസഭാ" ബന്ധുക്കളായ മാന്യവരിക്കാരിൽ ചിലർ ഈ വർഷത്തെ വരിസംഖ്യ ഇതുവരെ അയച്ചിട്ടില്ലാത്തതായി കാണുന്നതിൽ ദുഃഖിക്കുന്നു. ഈ വർഷത്തെ 10 ലക്കങ്ങൾ പ്രസിദ്ധപ്പെട്ടു കഴിഞ്ഞു. ഇനിയും വരിസംഖ്യ അയയ്ക്കാത്തവർ ഈ ലക്കം കിട്ടിയാൽ എത്രയും വേഗം ഈ ആണ്ടത്തെ വരിസംഖ്യയായ 3 രൂപാ അയച്ചുതരുമെന്നു വിശ്വസിക്കുന്നു.

അടുത്ത ലക്കം പ്രസിദ്ധപ്പെടുന്നതിനകമായി വരിസംഖ്യ അയച്ചുതരാത്തവർ പ്രത്യേകമറിയിപ്പൊന്നും തരാത്തപക്ഷം സെപ്റ്റംബർ ലക്കം വി. പി. അയയ്ക്കാൻ ഞങ്ങളെ അനുവദിച്ചിരിക്കുന്നതായി വിചാരിക്കുന്നതാണ്. വി. പി. അയച്ചിട്ടു കൈപ്പററാതെ മടങ്ങാനിടയായാൽ അതു മാസികയ്ക്കു വലിയ നഷ്ടത്തിനിടയാകുന്നതാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. അതിനാൽ നിവൃത്തിയുള്ളിടത്തോളം വി. പി. ക്കായി കാത്തിരിക്കാതെ മണിആർഡറായി വരിസംഖ്യ അയച്ചുതന്നു സഹായിക്കണമെന്നു പ്രത്യേകം അപേക്ഷിക്കുന്നു.

മാനേജർ.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

| പുസ്തകം 9. | 1955 ആഗസ്റ്റ് | ലക്കം 10. |
| --- | --- | --- |

പത്രാധിപ ലേഖനം

## ആഗസ്റ്റ് പതിനഞ്ച്

**ആഗസ്റ്റ് പതിനഞ്ച്** ഇന്ത്യൻ സ്വാതന്ത്ര്യദിനമാണ്; ഭാരതീയർ അകമാനം അഭിമാനപൂർവ്വം ആഘോഷിക്കുന്ന സുദിനം. ഇന്ത്യയിലെ ദേശീയസഭയായ നമുക്ക് ആഗസ്റ്റ് പതിനഞ്ച് രാഷ്ട്രീയമായും സാമുദായികമായും പ്രാധാന്യമുള്ള ഒരു ദിനമത്രേ.

അനേകം വർഷക്കാലത്തെ രാഷ്ട്രീയപരാധീനതയിൽ നിന്നും ഇന്ത്യ സ്വതന്ത്രയായി, സ്വന്തം കാലിൽ തന്നെ നിലയുറപ്പിച്ചു മുമ്പോട്ടു പോകയാണ്. അന്താരാഷ്ട്രീയമണ്ഡലങ്ങളിൽ സുപ്രധാനമായ ഒരു സ്ഥാനം ഇന്ത്യ പ്രാപിച്ചുകഴിഞ്ഞു. ഇന്ത്യൻ രാഷ്ട്രപിതാവായ മഹാത്മാഗാന്ധിയുടെ ശിഷ്യനായ നമ്മുടെ പ്രധാനമന്ത്രി സമാധാനത്തിനും സഹവർത്തിത്വത്തിനും വേണ്ടി ഭിന്നചേരികളിൽ നിൽക്കുന്ന ലോകരാഷ്ട്രങ്ങളെ ആഹ്വാനം ചെയ്തുകൊണ്ടിരിക്കുന്നു. പരസ്പരം സംശയദൃഷ്ടിയോടും മത്സരബുദ്ധിയോടുംകൂടി വർത്തിക്കുന്ന ലോകരാഷ്ട്രശക്തികൾ നമ്മുടെ പ്രധാനമന്ത്രി നെഹ്റുവിന്റെ നേതൃത്വത്തെ വിലമതിക്കയും അദ്ദേഹത്തിനു സ്വാഗതമരുളുകയും അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ ആരായുകയും ചെയ്യുന്നതുമൂലം ചേരിതിരിഞ്ഞു നിൽക്കുന്ന വൻകിടരാഷ്ട്രങ്ങളുടെ മത്സരപ്രവണത കുറഞ്ഞുവരുന്നതായി കാണുന്നതു ശുഭോദർക്കമാണ്. ഇങ്ങനെ നമ്മുടെ മാതൃരാജ്യം ലോകരാഷ്ട്രങ്ങൾക്കു നേതൃത്വം നൽകാൻ പര്യാപ്തമായതു് അതിന്റെ സ്വാതന്ത്ര്യപ്രാപ്തിമൂലമാകുന്നു. അഭ്യന്തരമായി നോക്കിയാലും ബഹുവിധമായ പുരോഗമനമാണ് സ്വാതന്ത്ര്യസമ്പാദനത്തിനു ശേഷമുള്ള ചുരുങ്ങിയ കാലംകൊണ്ടു് ഇന്ത്യയ്ക്കു കൈവന്നിരിക്കുന്നതു്. ഇങ്ങനെ സ്വാതന്ത്ര്യവും പുരോഗമനോന്മുഖയുമായ ഇന്ത്യയിൽ ക്രിസ്തീയപ്രവർത്തനം നടത്തുവാനുള്ള ചുമതലയും ഇന്ത്യയിലെ ദേശീയസഭയ്ക്കു വന്നുചേർന്നിരിക്കുന്നു. സ്വാതന്ത്ര്യത്തോടുകൂടി ചുമതലകൾ വർദ്ധിക്കുക സാധാരണമാണല്ലോ. ഇന്ത്യ ഒരു മതേതര രാഷ്ട്രമാകയാൽ ഇന്ത്യൻസഭയായ നമുക്കു ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിൽ വേല ചെയ്‌വാൻ രാഷ്ട്രീയമായി യാതൊരു തടസ്സവുമില്ല. അതിനാൽ ആഗസ്റ്റ് പതിനഞ്ച് മിഷ്യണറിപ്രവർത്തനങ്ങൾക്കായി നമ്മുടെ നേരേയുള്ള ഇന്ത്യയുടെ ആഹ്വാനമായി നാം കരുതേണ്ടതാണ്.

വല പ്രയാസങ്ങളുടെ ഇടയിലൂടെയെങ്കിലും ഈ അടുത്ത കാലത്തു മിഷ്യണറിപ്രവർത്തനത്തിൽ നമ്മുടെ സഭയ്ക്കു നവമായ ഒരു ചൈതന്യവും വീക്ഷണവും ഉണ്ടായിട്ടുണ്ട്. അതിന്റെ ഫലമായി കേരളത്തിനു വെളിയിൽ ഭാരതത്തിന്റെ പല കേന്ദ്രങ്ങളിലും വെളിയിലും നമുക്ക് ഇടവകകൾ രൂപവൽക്കരിക്കപ്പെട്ടിട്ടുണ്ട്. ഈ ഇടവകകളിൽ ചിലയിടങ്ങളിൽ മാത്രമേ നമുക്കു സ്വന്തമായി പള്ളികൾ സ്ഥാപിക്കപ്പെട്ടിട്ടുള്ളു. അങ്ങനെയുള്ള ഇടവകകളിൽ സ്വന്തമായി ദേവാലയം ഉണ്ടാക്കുക, സ്വയംപര്യാപ്തത കൈവന്നിട്ടില്ലാത്ത ഇടവകകളെ സഹായിക്കുക, ആവശ്യാനുസരണം പട്ടക്കാരെയും മിഷ്യണറിമാരെയും അയച്ചുകൊടുക്കുക, കൂടുതൽ ഇടവകകൾ രൂപീകരിക്കുക, ക്രിസ്തീയപ്രവർത്തനങ്ങൾ നടത്തുക തുടങ്ങി ഒട്ടനേകം ചുമതലകൾ നമുക്കുണ്ട്. ഇവയെല്ലാം ഒന്നാകെയല്ലെങ്കിലും ക്രമേണ നിർവ്വഹിക്കത്തക്കവണ്ണം വ്യക്

പരമായും സാമുദായികമായും നാം സന്നദ്ധരാകേണ്ടതാണ്. ആഗസ്റ്റ് പതിനഞ്ചിന്റെ ഒരാഹ്വാനമായി ഇവയെ നാം പരിഗണിക്കേണ്ടതാകുന്നു. നാം നമ്മുടെ കാലടികളെ മുന്നോട്ടു വയ്ക്കുമ്പോൾ നമ്മെ ശക്തിപ്പെടുത്തുവാൻ ദൈവത്തിന്റെ കൃപയും കരുതലും നമ്മോടുകൂടി ഉണ്ടായിരിക്കും.

**ആഗസ്റ്റ് പതിനഞ്ച്** വി. ദൈവമാതാവിന്റെ വാങ്ങിപ്പിന്റെ പെരുനാളാണ്. "കണ്ടാലും സകല തലമുറകളും എന്നെ ഭാഗ്യവതി എന്നു വാഴ്ത്തും" എന്നു പരിശുദ്ധാത്മാവിനാൽ നിറയപ്പെട്ടു പാടിയ മാതാവ് മഹത്വമേറിയ മരണം പ്രാപിക്കുകയും ഉയിർപ്പിക്കപ്പെട്ടു മാലാഖമാരുടെ അകമ്പടിയോടുകൂടി സ്വർഗ്ഗത്തിലേക്ക് ആനയിക്കപ്പെടുകയും ചെയ്തു. വൃദ്ധനായ ശീമോൻ ശിശുവായ യേശുവിനെ കൈകളിലേന്തിപ്പറഞ്ഞ പ്രവചനം നിവർത്തിക്കപ്പെട്ടമാറു് മാതാവിന്റെ പ്രാണനിൽ കൂടി വാൾ കടന്നുപോയി. അങ്ങനെ കഷ്ടപ്പാടുകളിൽക്കൂടി കടന്നുപോയ മാതാവിന്റെ ജീവിതം മഹത്വമേറിയ അന്ത്യം കൈവരിക്കുകയും നിത്യസൗഭാഗ്യത്തിൽ എത്തിച്ചേരുകയും ചെയ്തു. ഞെരുക്കങ്ങളും കഷ്ടപ്പാടുകളും ക്രിസ്തീയജീവിതത്തിന്റെ കൂട്ടാളികളാണെന്നു മാതാവിന്റെ ജീവിതം നമ്മെ മനസ്സിലാക്കുന്നു. നമ്മുടെ കർത്താവിന്റെ ഈ ലോകജീവിതത്തിലും ഇതുതന്നെയാണല്ലോ കാണുന്നതു്. എങ്കിലും മഹത്വത്തിലേക്കാണു നാം പ്രയാണം ചെയ്യുന്നതു് എന്നോർക്കുമ്പോൾ കഷ്ടപ്പാടുകളോ, പട്ടിണിയോ, രോഗമോ, ഞെരുക്കമോ ഒന്നും നമ്മെ അധൈര്യപ്പെടുത്തുകയില്ല, പ്രത്യുത പൂർവ്വവൽ ശക്തിപ്പെടുത്തുകയത്രേ ചെയ്യുന്നതു്. എന്തെന്നാൽ കർത്താവിന്റെ കൃപയും, മാതാവിന്റെ മദ്ധ്യസ്ഥതയും നമ്മോടുകൂടി ഉണ്ടായിരിക്കും.

വി. മാതാവിന്റെ സ്വർഗ്ഗാരോഹണത്തിനു ആദ്യമായി സാക്ഷ്യം നൽകിയതു് ഇന്ത്യയുടെ അപ്പോസ്തോലനും നമ്മുടെ പിതാവുമായ മാർ തോമ്മാ ശ്ലീഹായാണ്. മാതാവു് തന്റെ മുഖശീലയും ഇടക്കെട്ടും തന്റെ കരേററമദ്ധ്യേ മാർ തോമ്മാ ശ്ലീഹായിക്കു നൽകുകയും അദ്ദേഹം അതു തന്റെ സഹശിഷ്യന്മാരെ കാണിക്കുകയും അങ്ങനെ ഈ സത്യം ആദ്യനൂററാണ്ടു മുതൽ തന്നെ നമ്മുടെ വി. സഭ വിശ്വസിച്ചുപോരുകയും ചെയ്യുന്നു. ഇന്ത്യയുടെ അപ്പോസ്തോലനാൽ സാക്ഷിക്കപ്പെട്ടതും പ്രഖ്യാപിക്കപ്പെട്ടതുമായ ഈ വാങ്ങിപ്പു് ഇന്ത്യൻ ക്രിസ്ത്യാനികളായ നമ്മെ സംബന്ധിച്ചിടത്തോളം പ്രത്യേകം പ്രാധാന്യമുള്ളതാണ്. ഈ പെരുനാൾ —ആഗസ്റ്റ് 15—വി. ദൈവമാതാവിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുന്നതിനുള്ള ഭാഗ്യമേറിയ അവസരമായി നാം കരുതണം. മാതാവിനു ലഭിച്ച പ്രകാരം ഭാഗ്യകരമായ ഒരന്ത്യത്തിനു നമുക്കു ഒരുങ്ങാം. "എന്റെ അമ്മ ആരാകുന്നു; എന്റെ സഹോദരന്മാരും ആരാകുന്നു; ദൈവത്തിന്റെ ഇഷ്ടം ചെയ്യുന്നവനെല്ലാം എന്റെ സഹോദരനും സഹോദരിയും മാതാവുമാകുന്നു" എന്നു നമ്മുടെ കർത്താവു് അരുളിച്ചെയ്തിരിക്കയാൽ മാതാവിനു ലഭിച്ച ഈ ഭാഗ്യം ദൈവത്തിന്റെ ഇഷ്ടം ചെയ്യുന്ന ഏവനും ലഭിക്കുന്നതാകുന്നു. അതിനാൽ "ക്രിസ്ത്യാനിക്കു ചേരുന്ന നല്ല അന്ത്യം ഞങ്ങൾക്കു സൗജന്യമായി തരേണമേ" എന്നു നമുക്കു പ്രാർത്ഥിക്കാം.

## ആഗസ്റ്റ് പതിനഞ്ച്

വി: അബ്ദൽ മിശിഹാ പാത്രിയർക്കീസിന്റെ ഓർമ്മപ്പെരുനാൾ. പഴയ കലണ്ടർ അനുസരിച്ചു് ഓബ് (ചിങ്ങം) 15-ാംനു- ആണല്ലോ നാം ദൈവമാതാവിന്റെ ശൂനോയോപെരുനാൾ ആചരിച്ചിരുന്നതു്. ആ പതിനഞ്ചാം തീയതിയാണ് ശാശ്വതസ്മരണാർഹനും പരിശുദ്ധനുമായ അന്ത്യോക്യായുടെ മാർ ഇഗ്നാത്യോസ് അബ്ദൽ മിശിഹാ പാത്രിയർക്കീസ് ബാവാ തിരുമേനി കാലം ചെയ്തതു്. പുതിയകലണ്ടർ അനുസരിച്ചു് അതു ആഗസ്റ്റ് 15-ാംനു- ആണ്. നമ്മുടെ സഭയുടെ സ്വാതന്ത്ര്യത്തിന്റേയും പരമാധികാരത്തിന്റേയും ചിഹ്നമായ പ. കാതോലിക്കാസിംഹാസനപുന:സ്ഥാപനം— അതിൽ അദ്ദേഹം നൽകിയ മഹനീയ സഹകരണം—മൂലം വൈദേശിക മേധാവിത്വത്തിൽനിന്നും മലങ്കര ഓർത്തഡോക്സ് സഭ സ്വാതന്ത്ര്യം പ്രാപിച്ചു. മലങ്കരയിലെ കാതോലിക്കാസിംഹാസനസ്ഥാപനത്തിൽ അദ്ദേഹം വഹിച്ച പങ്കും നൽകിയ നേതൃത്വവും എത്രമാത്രം ദൈവികമായിരുന്നു എന്നു് അദ്ദേഹത്തിന്റെ ഭാഗ്യകരമായ അന്ത്യം നമ്മെ വിളിച്ചറിയിക്കുന്നു. ശീമയിൽ തുർക്കി അധികാരികൾ നടത്തിയ അർമ്മീനിയൻ കൂട്ടക്കൊല മൂലം അശരണരായിത്തീന്ന അനാഥപ്പൈതങ്ങളെ സംരക്ഷിക്കുവാൻ അദ്ദേഹം ത്യാഗസന്നദ്ധനായി ധൈര്യപൂർവം മുന്നോട്ടിറങ്ങിയതിന്റെ ഫലമായി പണസംബന്ധമായി സഹകരിക്കാൻ ചുമതലയുള്ള മെത്രാന്മാരിൽ ചിലർ അദ്ദേഹത്തോടു പിണങ്ങുകയും അധികാരികൾക്കു കൈക്കൂലി കൊടുത്തു് സുൽത്താൻ അബ്ദുൽഹമീദിനെ വശത്താക്കി പാത്രിയർക്കീസിന്റെ ഫർമാൻ പിൻവലിപ്പിക്കയും ചെയ്തു. ഇതേ തുടന്നു് അദ്ദേഹം സാഫ്റാൻ ദയറായിൽനിന്നു്

# കൽക്കട്ടായിൽ നമുക്ക് ഒരുദേവാലയം സ്ഥാപിക്കുവാൻ–.

(ഫാദർ സി.വി. ജോൺ,കൽക്കട്ടാ)

കേരളത്തിനു വെളിയിൽ കോയമ്പത്തൂർ, നീലഗിരി, തൃശ്ശിനാപ്പള്ളി, വെല്ലൂർ, ബാംഗ്ളൂർ മദ്രാസ്, സെക്കണ്ടറാബാദ്, കിർക്കി – പൂനാ, ജബൽപ്പൂർ, ബോംബെ, ന്യൂഡെൽഹി, കൽക്കട്ടാ, മലയാ–സിങ്കപ്പൂർ എന്നിങ്ങനെ പതിമ്മൂന്നുഇടവകകൾ സംജാതമായതു് എല്ലാവർക്കും ഒന്നുപോലെ സന്തോഷാവഹമായ കാര്യമാണ്. ഇതിൽ അധികം ഇടവകകളും ആംഗ്ളിക്കൻ പള്ളികളിൽ വച്ചാണ് ആരാധന നടത്തിപ്പോരുന്നതു്. ഇക്കാര്യത്തിൽ നമ്മുടെ നേർക്കു സഹോദരബുദ്ധി കാണിക്കുന്ന ആംഗ്ളിക്കൻ പള്ളികളുടെ ഭരണകർത്താക്കളോടു നമ്മൾ എന്നും കടപ്പെട്ടവരാണ്. കോയമ്പത്തൂരും മദ്രാസിലും ബോംബെയിലും നമുക്കു സ്വന്തമായി ദേവാലയങ്ങളുള്ളതു് വിശ്വാസികളുടെ ആത്മീയാവേശത്തിന്റെയും ദൈവസഹായത്തിന്റെയും പ്രത്യക്ഷ അനുഭവങ്ങളായി നന്ദിപൂർവം സ്മരിക്കേണ്ട കാര്യങ്ങളാണ്. സിംഗപ്പൂരിലും കൊലാലമ്പൂരിലും ഉടനെ പള്ളിപണി ആരംഭിക്കുന്നതായിട്ടാണു അറിയുന്നതു്. സുവിശേഷഘോഷണത്തിനുള്ള സാഹചര്യം ഇൻഡ്യക്കു വെളിയിലും ഒരുക്കപ്പെടുന്നു എന്നത്രെ ഇക്കാര്യം നമ്മെ ഓർപ്പിക്കുന്നതു്. അതോടുകൂടെ മദ്ധ്യനൂററാണ്ടുകളിൽ മഹമ്മദീയരുടെ ആക്രമണം കൊണ്ടും മററും ക്ഷീണീഭവിച്ചുപോയ കാതോലിക്കാസിംഹാസനം അതിന്റെ സ്ഥാപകനായ മാർ തോമ്മാ ശ്ലീഹായുടെ മദ്ധ്യസ്ഥതയാൽ പച്ചപിടിച്ചു തഴച്ചു വളർന്നു ശാഖോപശാഖകൾ നീട്ടി പുഷ്പിച്ചു് അതിന്റെ ശോഭയും സുഗന്ധവും ഇൻഡ്യക്കു വെളിയിലും പരത്തുവാൻ സർവ്വശക്തനായ ദൈവം സംഗതിയാക്കിയതോർത്തു നാം ഓരോരുത്തരും നന്ദിപൂർവം ദൈവത്തെ സ്തോത്രം ചെയ്യേണ്ടതാണ്. "കഴമ്പു"ള്ള മേലധികാരം തലയിൽ പിടിച്ചുവച്ചു് അടിമത്വത്തിന്റെ ശ്വാസം വലിച്ചു നിർജ്ജീവരായി പുരുഷത്വം കെടുത്തിക്കളയാതെ മാർത്തോമ്മാശ്ളീഹായുടെ സിംഹാസനത്തിൻ കീഴിൽനിന്നു ദൈവത്തെ മഹത്വപ്പെടുത്തുന്നതിനും ദൈവശുശ്രൂഷകൾ അർപ്പിക്കുന്നതിനും ഇന്നു കൊല്ലം മുതൽ കൊലാലമ്പൂർ വരെ

---

ഇറങ്ങിപ്പോകേണ്ടി വന്നു. മാർ അബ്ദള്ളാബാവാ ഫർമാൻ സമ്പാദിച്ചു. അനന്തരം ആ തിരുമേനി മലങ്കരയിൽ വരുകയും മലങ്കരമെത്രാപ്പോലീത്തായെ മുടക്കുകയും അങ്ങനെ കക്ഷിവഴക്കുകളാരംഭിക്കയും ചെയ്തു. അനന്തരം അദ്ദേഹം തിരിച്ചു പോയി. വി. അബ്ദൽമിശിഹാ പാത്രിയർക്കീസു ബാവായും മലങ്കരയിൽ എഴുന്നള്ളി; കാതോലിക്കാസിംഹാസനം പുന:സ്ഥാപിക്കയും കാതോലിക്കായെ വാഴിക്കുകയും അങ്ങനെ മലങ്കരസഭക്കു സ്വാതന്ത്ര്യം പുനഃപ്രാപ്തമാകുകയും ചെയ്തു. അദ്ദേഹവും മടങ്ങിപ്പോയി. ഇതിനിടയിൽ അനീതിക്കു വഴിപ്പെട്ടു് മാർ അബ്ദൽമിശിഹാ പാത്രിയർക്കീസിന്റെ ഫർമാൻ പിൻവലിച്ച തുർക്കി സുൽത്താൻ അബ്ദുൽ ഹമീദിന്റെ രാജസ്ഥാനം നഷ്ടപ്പെട്ടു. അങ്ങനെ ഫർമാന്റെ ശക്തി മാർ അബ്ദുള്ളാബാവായ്ക്കു് നഷ്ടമായി. അദ്ദേഹത്തിനു പിന്നീടു സാഫ്റാൻ ദയറായിൽ ചെന്നെത്തുവാൻ സാധിച്ചിട്ടില്ല എന്നാണ് അറിയുന്നതു്. (അദ്ദേഹം യേറുശലേമിൽ വച്ചു കാലം ചെയ്യുകയും അവിടെ ഒരു പള്ളിയിൽ കബറടക്കപ്പെടുകയും ചെയ്തു)

മാർ അബ്ദൽമിശിഹാ ബാവായെ അന്ത്യോക്യാ സഭ ആഘോഷപൂർവം സിംഹാസന ദയറായിലേക്കു പുന:പ്രവേശിപ്പിക്കുകയും അദ്ദേഹം സമാധാനപൂർവം ഭരണം നടത്തുകയും 1915 ഓഗസ്റ്റ് മാസം 15–ാംനു ദൈവമാതാവിന്റെ വാങ്ങിപ്പു പെരുനാൾ ദിനത്തിൽ കാലം ചെയ്യുകയും സാഫ്റാൻദയറായിലെ ബെസ്കാദീശായിൽ(പാത്രിയർക്കീസന്മാരുടെ കബറിൽ) തന്റെ സ്ഥാനോചിതമായ എല്ലാവിധ ബഹുമതികളോടുംകൂടെ സംസ്കരിക്കപ്പെടുകയും ചെയ്തു. അന്ത്യോക്യാപാത്രിയർക്കീസന്മാരുടെ കബറിൽ അവസാനമായി കബറടക്കപ്പെട്ട പാത്രിയർക്കീസു് അദ്ദേഹമാണ്. അദ്ദേഹത്തിനു ശേഷം ഒരു പാത്രിയർക്കീസിനും ആ ഭാഗ്യം സിദ്ധിച്ചിട്ടില്ല. അങ്ങനെ ഭാഗ്യകരമായ ഒരന്ത്യത്തിനും ദൈവമാതാവിനോടുകൂടെ തന്റെ ഓർമ്മ കൊണ്ടാടപ്പെടുന്നതിനും അദ്ദേഹം യോഗ്യനായിത്തീർന്നു. അതിനാൽ ഈ പരിശുദ്ധ പിതാവിനെ ദൈവമാതാവിന്റെ വാങ്ങിപ്പു പെരുനാളിൽ തന്നെ ഓർക്കുന്നതിനു് നമുക്കു സംഗതിയായിരിക്കുന്നു. ആഗസ്റ്റ് പതിനഞ്ചു് ഈ നിലയിലും നമുക്കു പെരുനാൾദിനം തന്നെ.

യും തിരുവാംകോട്ടു മുതൽ ന്യൂഡൽഹിവരെയും നമുക്ക് ഇടവകകൾ ഉണ്ടായിട്ടുള്ളതു് എത്രയും അ ശ്വാസകരമാണ്. സകലവും ദൈവത്തിൻെറ ക രുണയാലും കൃപയാലും അത്രെ ഉണ്ടായിട്ടുള്ളതു്. വിസ്തൃതമായ അതിർത്തി കുറിക്കുവാൻ വക ഉണ്ടാ യി എന്നു മാത്രമേ ഉള്ളു. ഈ അതിർത്തികൾ ക്കുള്ളിൽ അനേക ലക്ഷങ്ങൾ സുവിശേഷം അറി യാതെയും സുവിശേഷം കൈക്കൊള്ളാതെയും ക ഴിഞ്ഞുകൂടുകയാണെന്നുള്ള വസ്തുത നമ്മുടെ നേർക്കു ള്ള ഒരു ചോദ്യചിഹ്നമാണ്. വെളിയിലെ ഇ ടവകകൾ മാതൃസഭയുടെ പിൻതുണയോടുകൂടെ പ്രബലപ്പെട്ടു സുവിശേഷ പ്രവർത്തനങ്ങൾ ആരം ഭിക്കേണ്ടകാലം എത്രയും സമീപിച്ചിരിക്കയാണ്. ഒന്നാമതു നമ്മുടെ ആളുകൾ നഷ്ടപ്പെട്ടുപോകാതി രിപ്പാൻ സൂക്ഷിക്കണം. അതു് ഏററവും പ്രധാന മാണ്. ഈ ലോകത്തിൻെറ പരീക്ഷയിൽ അക പ്പെട്ടും അക്രൈസ്തവ ആചാരനടപടികളിൽ ലയി ച്ചും വഴിപിഴച്ചുപോകാതെ ഓരോരുത്തരും അ യിരിക്കുന്ന സ്ഥാനത്തു നിഷ്കളങ്കരും വിശുദ്ധരു മായി കാണപ്പെടുവാൻ ഇടവകയിൽ മുടക്കം കൂ ടാതെ ദൈവിക ബലി അർപ്പിക്കയും പ്രാർത്ഥനാ യോഗം, സൺഡേസ്കൂൾ മുതലായ ക്രിസ്തീയ പ്രവ ർത്തനങ്ങൾ സജീവമായി നടത്തിക്കൊണ്ടിരിക്കയും ചെയ്യണം. ക്രിസ്തീയ ജീവിതത്തിൻെറ താങ്ങും തണലും അതാണ്. ആരാധനയ്ക്കു് ഒന്നാംസ്ഥാനം കല്പിക്കാത്ത സഭയ്ക്കു് ബാഹ്യമായി വളരാമെങ്കിലും ആത്മീയമായി ഉയരുവാൻ സാദ്ധ്യമല്ല. ആരാധ നയ്ക്കു മുഖ്യസ്ഥാനംനൽകാത്ത ഒരു സഭ ഒരു സം ഘടനയോ സ്ഥാപനയോ ആയി രൂപാന്തരപ്പെട്ടു പോകും. സംഘടനകളിലും സ്ഥാപനങ്ങളിലും മനുഷ്യർമാത്രമാണു പ്രവർത്തിക്കുന്നതു്. ആരാ ധനയിൽ മുഖ്യമായി നടക്കുന്നതു ദൈവത്തിൻെറ പരിശുദ്ധറൂഹായുടെ പ്രവർത്തനമാണ്. ആരാ ധനയെക്കാൾ ഭാഗ്യമേറിയ ഒന്നു് നമുക്കു് ഈ ലോകത്തു കിട്ടാനില്ല. അതുകൊണ്ടാണു അപ്പോ സ്തോലിക സഭകൾ വി. ആരാധനയ്ക്കു ഒന്നാം സ്ഥാ നം നൽകുന്നതു്. തന്മൂലമത്രേ പ്രാർത്ഥനായോ ഗത്തിലും പ്രസംഗത്തിലും മാത്രം തൃപ്തിപ്പെടാതെ ഞായറാഴ്ചകളിലും പെരുന്നാൾ ദിവസങ്ങളിലും വി. കുർബാനയിൽ സംബന്ധിക്കണമെന്നും വി. കുർബാന ക്രമമായി അനുഭവിക്കണമെന്നും വി. സഭ കല്പിച്ചിരിക്കുന്നതു്. ഈ കാരണം നിമി ത്തമാണു നാം ദൈവത്തിനു ആലയം പണിയുന്ന തു്. നമുക്കു ചെയ്യാവുന്നതിൽ ഏററവും മഹത്താ യ ഒരു സംഗതി ആരാധനയ്ക്കു് ഒരു സ്ഥലം വേ ർതിരിച്ചു പ്രതിഷ്ഠിക്കയെന്നുള്ളതാണ്. അതിനാ ണു കൽക്കട്ടായിൽ ഞങ്ങൾ പരിശ്രമിച്ചുകൊണ്ടി രിക്കുന്നതു്. പള്ളിക്കു സ്ഥലം ഉണ്ടാകണം. ഈ പരിശ്രമം പരിശുദ്ധ കാതോലിക്കാബാവാ തിരു മനസ്സിലെയും ഇടവക മെത്രാപ്പോലീത്താ മാർ തേവോദോസ്യോസ് തിരുമനസ്സിലെയും അനുമ തിയോടും ആശീർവാദത്തോടും കൂടെ ആരംഭി ച്ചിട്ടു ഏതാനും വർഷങ്ങളായിരിക്കുന്നു. ഇരുപതു കുടുംബങ്ങൾ മാത്രമുള്ള ഈ ചെറിയ ഇടവക ഇതിനോടകം മൂവായിരം രൂപാ സമ്പാദിച്ചു ക ഴിഞ്ഞിരിക്കുന്നു എന്ന വർത്തമാനം നിങ്ങൾക്കു സന്തോഷമായിരിക്കുമല്ലോ. ചെറിയ ഇടവക യായതു കൊണ്ടു ഞങ്ങൾക്കു ഒട്ടും അധൈര്യം ഇല്ല. ലോകത്തിൻെറ പുരോഗതിക്കു ഉത്തമമായ സംഭാ വനകൾ നൽകിയിട്ടുള്ളതു ചെറിയ രാജ്യങ്ങളും ചെറിയ സമുദായങ്ങളും ചെറിയ ഭവനങ്ങളുമാണെ ന്നു ചരിത്രം ഘോഷിക്കുന്നു. ചെറിയ ഇടവകക ളും പ്രസ്ഥാനങ്ങളും ദൈവത്തിൽ ശരണപ്പെട്ടു് ആത്മാർത്ഥതയോടും അന്തരശുദ്ധിയോടും കൂടെ പ്രവർത്തിച്ചാൽ മാത്രം മതി. അവിടെ ആശി ഷമാരിപെയ്യുകൊണ്ടിരിക്കും, നിശ്ചയം.

ഞങ്ങൾക്കിനിയും സ്ഥലത്തിനു പതിനേഴാ യിരം രൂപാ ഉണ്ടാകേണ്ടതായിട്ടാണിരിക്കുന്നതു്. അതിനു വേണ്ടി ഡിസംബർ മാസത്തിൽ വിപുല മായ തോതിൽ ഒരു കൗതുക വില്പന നടത്താൻ ഇവിടെ പ്രവർത്തനങ്ങൾ ആരംഭിച്ചു കഴിഞ്ഞു. നാട്ടിലെ ഓരോ ഇടവകക്കാർക്കും ഞങ്ങൾ അഭ്യ ർത്ഥനകൾ അയയ്ക്കുന്നുണ്ടു്. ഓരോ ഇടവകയി ൽ നിന്നും അയക്കുന്ന വിവിധസാധനങ്ങൾ സ്വീ കരിപ്പാൻ ഞങ്ങൾ നോക്കിപ്പാർക്കുന്നു. കൗതുക വില്പനസ്ഥലത്തു പ്രവേശിക്കുന്ന അനേകായിരങ്ങ ൾ കേരളത്തിൽ നില്ക്കുന്നു എന്നു് തോന്നുമാറു കൗതുകവില്പന സ്ഥലം, നാട്ടിലെ സാധനങ്ങൾ കൊണ്ടു നിറയുമെങ്കിൽ അതാണു വലിയ വിജ യം. ഓരോ ഭവനക്കാരും ഇതിൽ പങ്കെടുത്തു ഞങ്ങളെ സഹായിക്കണമെ.

ഇന്ധ്യയിലെ ഏററവും വലുതും പുരാതനവും ചരിത്ര പ്രസിദ്ധവുമായ കൽക്കട്ടാ നഗരത്തിൽ ഒ രു സുന്ദരമായ ഓർത്തഡോക്സു ദേവാലയം തല ഉയർത്തുവാൻ സർവശക്തനായ ദൈവം സംഗ തിയാക്കട്ടെ.

---

# വിശ്വാസപ്രമാണത്തിലെ "സാരാംശസമത്വം"

(ഫാദർ റ്റി. വി. ജോൺ എം. എ. എൽ. റ്റി.)

വിശ്വാസപ്രമാണത്തിൽ പിതാവായ ദൈവത്തിൽ വിശ്വസിക്കുന്നു എന്നു കഴിഞ്ഞു പുത്രനായ ദൈവത്തെക്കുറിച്ചു പറയുമ്പോൾ "സാരാംശത്തിൽ (പുത്രൻ) പിതാവിനോടു സമത്വമുള്ളവൻ" എന്നുള്ളതു ഭേദപ്പെടുത്തി "ഏകത്വമുള്ളവൻ" എന്നാക്കണമെന്ന് ഒരു നൂതനാഭിപ്രായം പുറപ്പെട്ടിട്ടുള്ളതായി അറിയുന്നതുകൊണ്ട് ഈ ലേഖനമെഴുതുന്നു.

എബ്രായജാതിയിൽ കൂടി യേശുക്രിസ്തു ലോകത്തിനു വെളിപ്പെടുത്തിയിട്ടുള്ള സത്യം ഏകദൈവത്തിൽ പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്ന മൂന്നു ക്നൂമാകൾ ഉണ്ടെന്നുള്ളതാണ്. ഈ സത്യേകദൈവത്തെ അറിയുന്നതു തന്നെയാണു നിത്യജീവൻ (യോഹ. 17. 3) എന്നാൽ സത്യേക ദൈവത്തിലെ മൂന്നു ക്നൂമാകളെ സംബന്ധിച്ചു ഗൌരവം കൂടിയതും കുറഞ്ഞതുമായ അനേകം തെററായ ഉപദേശങ്ങൾ മുൻകാലത്തുണ്ടായിട്ടുണ്ട്. (ഇപ്പോഴും ഇല്ലാതില്ല) അവയിൽ രണ്ടു തെററായ ഉപദേശങ്ങളെ സംബന്ധിച്ചു ചുരുക്കമായി പറയാം.

അലക്സന്ത്രിയാ സിംഹാസനത്തിൻ കീഴ് മൂന്നാം നൂററാണ്ടിൽ ജീവിച്ചിരുന്ന സാബെല്യസ് എന്ന ബിഷോപ്പ് (?) പഠിപ്പിച്ചതു "പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ്" എന്ന മൂന്നു പേരുകൾ ദൈവത്തിനു പറയുന്നതു സൃഷ്ടി, വീണ്ടെടുപ്പ്, സംരക്ഷണം എന്ന മൂന്നു ദൈവവ്യാപാരങ്ങളെ കുറിക്കുന്നതിനുവേണ്ടി മാത്രമാണ്, ദൈവം ഏകൻതന്നെയാണ് എന്നായിരുന്നു. ഇതൊരു തെററായ ഉപദേശംതന്നെയാണ്. നാലാം നൂററാണ്ടിൽ അലക്സന്ത്രിയായിൽ ജീവിച്ചിരുന്ന അറിയൂസ് എന്ന പുരോഹിതൻ പഠിപ്പിച്ചതു "പുത്രൻ സൃഷ്ടിയാണ്; തന്നിമിത്തം ആരംഭം ഉള്ളവൻതന്നെ" എന്നായിരുന്നു. ഇതു ഗൌരവമേറിയ ഒരു ദുരുപദേശമായി ക്രിസ്തീയസഭയിൽ ഭിന്നതയുണ്ടാക്കി. ഈ രണ്ടു ദുരുപദേശങ്ങളുടെ സാഹചര്യങ്ങളിലാണു 325-ൽ നിഖ്യായിൽ പിതാക്കന്മാർ കൂടി പുത്രൻ പിതാവിൽനിന്നു കാലങ്ങൾക്കു മുമ്പ് ഉദയം ചെയ്ത സൃഷ്ടിയല്ലാത്തവനും സാരാംശത്തിൽ പിതാവിനോടു തുല്യനുമെന്നു വിശദീകരണം കൊടുത്തത്.

നമ്മുടെ ചിന്താവിഷയം, പുത്രൻ സാരാംശത്തിൽ പിതാവിനോടു സമത്വമുള്ളവൻ എന്നതാണോ ശരി, അതോ "ഏകത്വ"മുള്ളവൻ എന്നതിരുത്തണമോ എന്നുള്ളതാണല്ലോ. ഈ വിഷയം സംബന്ധിച്ചു നമുക്കു കിട്ടിയിരിക്കുന്ന മൂലഗ്രന്ഥങ്ങളെല്ലാം സുറിയാനിയിലാണ്. അതുകൊണ്ടു പരിഭാഷയിലോ ആശയത്തിലോ പിശകുപററിയിട്ടുണ്ടോ എന്നു മൂലഗ്രന്ഥങ്ങളെത്തന്നെ അധാരമാക്കി നമുക്കൊന്നു പരിശോധിക്കാം.

ദൈവത്വത്തിലെ മൂന്നാളുകളെ ഗ്രീക്കിൽ ഹൈപ്പോസ്റ്റാസെസ് (Hypostases) എന്നും ലത്തീനിൽ പേർസൊന (Persona) എന്നും സുറിയാനിയിൽ ക്നൂമാ എന്നും പറയുന്നു. ക്നൂമാ സുറിയാനിക്കാർക്കു ചിരപരിചിതമായതുകൊണ്ട് ഞാൻ ചിലപ്പോൾ ക്നൂമാ എന്നും ചിലപ്പോൾ ആളുകൾ എന്നും പിതാവിനെയും പുത്രനെയും പരിശുദ്ധാത്മാവിനെയും കുറിച്ചു പറയുന്നതു വായനക്കാർ ക്ഷമിക്കണം. സുറിയാനി പിതാക്കന്മാർ ത്രിത്വത്തെ സംബന്ധിച്ചു സാരാംശതുല്യരെന്നും, ഏകസാരാംശമെന്നും പ്രയോഗിക്കുന്ന സന്ദർഭങ്ങളുണ്ട്. അവയെ വിശദമാക്കുവാൻ മൂന്ന് അടിസ്ഥാനവാക്യങ്ങൾ താഴെ കൊടുക്കുന്നു. ഓരോന്നിൻെറയും തെളിവ് ഓരോ വാക്യത്തോടും കൂടെ ചേർക്കുന്നു.

1. മൂന്നു ക്നൂമാകളെ ഏകദൈവമായി വിവക്ഷിക്കുമ്പോൾ സാരാംശത്തിൽ ഏകത്വം (സുറിയാനിയിൽ ഹ്ദോഉസിയാ, ബൽഹ്ദോയൂസ്ഉസിയാ Gk. Monoousia–സാരാംശം ഒന്നുമാത്രം. തെളിവ്.—ജനനപ്പെരുനാൾ സന്ധ്യാപ്രൊമ്യോൻ.—"സാരാംശങ്ങളെ സംഖ്യകൊണ്ടു വേർപിരിപ്പാൻ പാടില്ലാത്തവനായി മൂന്നു ക്നൂമാകളായി എണ്ണത്തിനധീനമല്ലാത്ത ഏകസാരാംശമായി സ്ഥിതി ചെയ്യുന്ന ത്രിത്വം.

ദനഹാപെരുനാൾ ആദ്യപ്രൊമ്യോൻ: "അനാദ്യന്തസ്വയംഭുവും ........ രാജാധിരാജനും ........ സാരാംശത്തിലും മഹത്വത്തിലും ഏകത്വമായി മൂന്നു ക്നൂമാകളായി........സ്തോത്രം ചെയ്യപ്പെടുന്ന കർത്താവിനു സ്തുതി." പെന്തിക്കുസ്ഥി ആദ്യസെദറായിൽ "അദൃശ്യനും........അപരിമിതനുമായ ദൈവമേ, നീ ഏകസാരാംശമായിട്ടു തന്നെ അറിയപ്പെടുന്നു." വീണ്ടും ആ സെദറായിൽതന്നെ "ശ്രേഷ്ഠമായ ഏകസാരാംശത്തോടുകൂടിയ നീ ത്രിത്വമായ

സത്യേകദൈവമാകുന്നു". കുർബാന തക്സായിലെ ഒരു പ്രൊമ്യോനിൽ "ശുദ്ധതകളുടെ ഒരേ ഏകത്വത്തിൽ വേർപിരിയപ്പെടാത്ത പ്രകാരം ഐക്യപ്പെട്ടിരിക്കുന്നവനും അദൃശ്യാവസ്ഥയിൽ മൂന്നു ക്നൂമാകളായി ദൈവികപ്രകാരം അവിഷ്ക്കരിക്കപ്പെടുന്നവനും അവർണ്ണനീയമായ ഏകസാരാംശത്തിൽ വളരെ വ്യക്തമായി വെളിപ്പെടുന്നവനുമായ തനിക്കു സ്തുതി."

മുകളിൽ കൊടുത്തിരിക്കുന്ന അഞ്ചു ഉദ്ധരണികളിലും മൂന്നു ക്നൂമാകളെ ഏകദൈവമായി, ദൈവത്തിന്റെ ഏകത്വത്തു പ്രാധാന്യം കൊടുത്തു വിവക്ഷിക്കുന്നതുകൊണ്ടു് ഏകസാരാംശം അല്ലെങ്കിൽ സാരാംശത്തിൽ ഏകത്വം എന്നു പറയുന്നു.

2. രണ്ടാമത്തെ അടിസ്ഥാനവാക്യം. ഏകദൈവത്തെ മൂന്നു ക്നൂമാകളായി വേർപിരിച്ചു വിവക്ഷിക്കുമ്പോൾ സാരാംശത്തിൽ സമത്വമെന്നു പറയുന്നു. (സുറി. ശവ്യാസ്ബുസ്സിയാ, ശവ്യായ്ബുസ്സിയാ).

തെളിവ്—കുർബാനതക്സായിലെ രണ്ടാമത്തെ വാഴ്വ് "വിശുദ്ധിയുള്ളതും മഹത്വമുള്ളതും ........സാരാംശത്തിൽ "സമ"മായിരിക്കുന്നതുമായ ത്രിത്വം"

പെന്തിക്കുസ്ഥി ആദ്യശുശ്രൂഷ രണ്ടാമത്തെ പ്രാർത്ഥനയിൽ "സാരാംശത്തിൽ സമ"മായിരിക്കുന്ന മൂന്നു ക്നൂമാകളുടെ ആരാധനയെ തിരിച്ചറിവാൻ ഞങ്ങൾക്കു ബോധജ്ഞാനം നൽകണമേ."

(താഴെയുള്ള മൂന്നാമത്തെ 'അടിസ്ഥാനവാക്യം ഈ രണ്ടാമത്തതിൽ നിന്നുള്ള ഒരു നിഗമനവും കൂടി ആയിട്ടു എടുക്കാവുന്നതുകൊണ്ടു് ആ മൂന്നാം വാക്യത്തിലെ തെളിവുകളെല്ലാം രണ്ടാം അടിസ്ഥാനവാക്യത്തിനു് ഉപോൽബലകങ്ങളാണു്.)

3. മൂന്നാമത്തെ അടിസ്ഥാനവാക്യം. ത്രിത്വത്തിലെ, ഒരു ക്നൂമായെ മറെറ ക്നൂമായോടോ,ക്നൂമാകളോടോ വിഭിന്നനായി വിവക്ഷിക്കുമ്പോൾ സാരാംശത്തിൽ സമത്വം എന്നു പറയുന്നു. (സുറി. ശ്വെ ബുസ്സിയാ-സാരാംശത്തിൽ തുല്യത-സമത്വം, GK. Homoousion) ദൈവത്തിൽ മൂന്നു ക്നൂമാകളായതുകൊണ്ടു് ഈ പോയന്റിനു മൂന്നു ഉൾപ്പിരിവുകളാകാം. എന്നാൽ പിതാവു സർവത്തിന്റെയും ആദികാരണനും പുത്രനും റൂഹായും തന്നിൽനിന്നുമാകകൊണ്ടു പിതാവിനെ മറെറ രണ്ടു ക്നൂമാകളോടു തുലനം ചെയ്യാറില്ല. രണ്ടാമത്തെ ഉൾപ്പിരിവു വിശ്വാസപ്രമാണത്തിലെ നമ്മുടെ ചർച്ചാവിഷയമായ പുത്രനെ പിതാവിൽനിന്നു വിഭിന്നനായി ചിന്തിക്കുന്നതാണു്. മൂന്നാമത്തെ ഉൾപ്പിരിവുകൂടെ അവസാനിപ്പിച്ചിട്ടു ഞാൻ ആ വിഷയത്തിലേക്കു തിരിച്ചുവരാം.

മൂന്നാം ക്നൂമായായ പരിശുദ്ധാത്മാവിനെ പിതാവിനോടോ പുത്രനോടോ രണ്ടു ക്നൂമാകളോടുമോ വിഭിന്നമായി ചിന്തിക്കുമ്പോൾ സാരാംശത്തിൽ സമൻ- തുല്യൻ എന്നു പറയുന്നു. (സുറി. ശെവബുസ്സിയാ, പുത്രനു് ഉപയോഗിക്കുന്ന അതേ പദം തന്നെ.)

തെളിവ്.—പീഡാനുഭവയാഴ്ചയിലെ പ്രൊമ്യോനുകളെല്ലാം പുത്രനോടുള്ള അപേക്ഷകളാണു്. അവയിൽ പലതിന്റെയും ഒടുവിൽ (ഉദാ. വ്യാഴാഴ്ച സന്ധ്യ) "മശിഹാതമ്പുരാനെ നിനക്കും പിതാവിനും സാരാംശത്തിൽ നിനക്കു (പുത്രനു) സമനായിരിക്കുന്ന റൂഹാക്കും ഞങ്ങൾ സ്തുതി കരേററുന്നു." കുർബാനതക്സായിലെ പ്രാർത്ഥനകളിൽ ആദ്യത്തെയും ഒടുവിലത്തേയും ഒഴിച്ചാൽ പിന്നെയുള്ളവ പിതാവായ ദൈവത്തിനു സമർപ്പിക്കുന്നവയാണു്. യാക്കോബിന്റെ ക്രമത്തിൽ പ്രാർത്ഥനകൾ അവസാനിപ്പിക്കുന്നതു "പിതാവേ, നിനക്കും പുത്രനും സാരാംശത്തിൽ നിന്നോടു (പിതാവിനോടു) സമത്വമുള്ളവനുമായ നിന്റെ റൂഹാക്കും സ്തുതി കരേററുന്നു" എന്ന കീർത്തനത്തോടുകൂടെയാണു്.പെന്തിക്കുസ്ഥിയിലെ ഒന്നാം പ്രൊമ്യോനിൽ അവസാനഭാഗത്തു "റൂഹാ നിന്നോടും (പിതാവിനോടു) ഏകപുത്രനോടും സമനായിരിക്കുന്നു." എന്നു കാണുന്നു. കുർബാനതക്സായിലെ ഒരു പ്രൊമ്യോനിൽ "പിതാവിനോടും അവന്റെ ഏക ജാതനോടും സമനായിരിക്കുന്ന വി. റൂഹാ ഏതിന്മേൽ ആവസിച്ചു ശുദ്ധീകരിക്കുന്നുവോ ആ ദൈവീക ബലി ഇതാകുന്നു" എന്നുണ്ടു്. ഒരു തെളിവുകൂടെ ചൂണ്ടിക്കാണിച്ചിട്ടു ഈ ഭാഗം അവസാനിപ്പിക്കട്ടെ. കുർബാന തക്സായിലെ എപ്പിക്ലേസിസ്സ് (പരിശുദ്ധത്മാവിനുവേണ്ടിയുള്ള) പ്രാർത്ഥനയിൽ "പിതാവായ ദൈവമേ സിംഹാസനത്തിലും (മഹിമ) രാജ്യത്തിലും (അധികാരം) നിത്യമായ സാരാംശത്തിലും (നിത്യദൈവത്വം) നിനക്കും പുത്രനും സമനായിരിക്കുന്ന റൂഹായേ.....—നീ കല്പിച്ചയക്കണമേ" എന്നുണ്ടു്.

ഇനിയും വിശ്വാസപ്രമാണത്തിലെ "സാരാംശസമത്വം" എന്ന പദത്തെക്കുറിച്ചുതന്നെ ചിന്തിക്കാം. ഗ്രീക്കുഭാഷയിലെ "ഹോമോഉസിയോൻ" എന്ന പദം പാശ്ചാത്യപൌരസ്ത്യസഭകൾ ഈഷദ് വ്യത്യാസത്തോടെ മനസ്സിലാക്കുന്നോ എന്നു തോന്നിപ്പോകാമെങ്കിലും കാര്യത്തിൽ വ്യത്യാസമൊന്നുമില്ല.ലത്തീനിൽ Consubstantialam എന്നുംസുറിയാനിയിൽ ശെവബുസ്സിയാ എന്നുമാണു പദങ്ങൾ. ഈ പദത്തെ Consubstantial എന്നു് അംഗ്ലിയ

സഭ ഇംഗ്ലീഷിലാക്കുമ്പോൾ ഗ്രീക്ക് ഓർത്തഡോക്സ്–റഷ്യൻ ഓർത്തഡോക്സ് സഭകൾ അവരുടെ കുർബാന തക്സാ ഇംഗ്ലീഷിലേക്കു പരിഭാഷപ്പെടുത്തുന്നതു് Equal in Essence എന്ന പദങ്ങൾകൊണ്ടാണ്. അതിന്റെ തനി മലയാളം സാരാംശ (തത്വ)ത്തിൽ സമൻ എന്നു തന്നെയാണ്. കോപ്റ്റിക്ക്–എത്യോപ്യൻ(മർക്കോസിന്റെ) തക്സാ അവരുടെ ഭാഷയിൽ നിന്നു ലത്തീനിലേക്കു പരിഭാഷപ്പെടുത്തിയിട്ടുള്ളതു് Acqualem Patri secundum divinitatum suam–(the Son) according to His Divinity equal to the Father–പുത്രൻ ദൈവത്വത്തിൽ പിതാവിനു സമൻ എന്നാണ്. ഞാനിവിടെ ഉദ്ധരിക്കുന്നവയെല്ലാം വിശ്വാസപ്രമാണത്തിലെ സാരാംശ സമത്വം–Homoousion–ഒപ്പരുസിയാ-എന്നുള്ളതിനുമററു ഭാഷകളിലെ തർജ്ജിമകളാണ്. ഹോമോ ഉസിയോൻ എന്നതിനു് അർത്ഥപൂർണ്ണതയില്ലാത്ത ഒരു പരിഭാഷ ഇംഗ്ലീഷിലുണ്ട്. 'of one substance, എന്നതന്നെ. Consubstantial എന്നതിനു പകരം of one substance എന്നു കണ്ടതിനാലല്ലയോ ചില 'ഏകത്വ' വാദക്കാരെ ആ പദത്തിലേക്കു തിരിച്ചതെന്നു ഞാൻ സംശയിക്കുന്നു.

ഇനിയും സാരാംശം എന്താണെന്നു ചിന്തിക്കാം. വിശ്വാസപ്രമാണത്തിൽ പറയുന്ന; പുത്രന്റെ സാരാംശം തന്റെ മനുഷ്യാവതാരത്തിനു മുമ്പുള്ള ദൈവാവസ്ഥയെക്കുറിച്ചാണല്ലോ പറയുന്നതു്. അതു ദൈവ സാരാംശമാണ്, അതിൽ വസ്തുപരമോ പദാർത്ഥപരമോ ആയ യാതൊരു ചിന്തയുമില്ല. സൃഷ്ടിയിലുള്ള ഒരു സാരാംശത്തെ ദൈവത്വത്തിലുള്ള സാരാംശത്തോടു തുലനം ചെയ്കയുമല്ല. അറിയൂസ്കാർക്കു കൂടി സ്വീകാര്യമായിരുന്ന Homoiousion എന്നൊരു പദമുണ്ട്. ഗ്രീക്കു അക്ഷരമാലയിലെ അയോട്ടാ (ഐ) എന്ന അക്ഷരം ഹോമോയുടെയും ഉസ്സിയായുടെയും മദ്ധ്യേ ചെലുത്തിയാൽ അറിയൂസ്കാർ തൃപ്തിപ്പെട്ടമായിരുന്നു. ആ പദത്തിന്റെ അർത്ഥം സൃഷ്ടിയായ പുത്രന്റെ സാരാംശം സ്രഷ്ടാവായ പിതാവിന്റെ സാരാംശം പോലെയുള്ള സാരാംശം എന്നാണ്. ഇതു തെററായ ഉപദേശമാണ്. ഹോമോ ഉസ്സിയോൻ–സാരാംശസമത്വം എന്ന സത്യവിശ്വാസത്തിനു വേണ്ടി ധീരമായി ജീവിതകാലം മുഴുവൻ പോരാടിയ മാർ അത്താനാസ്യോസിന്റെ പേരിൽ പാശ്ചാത്യ സഭയിൽ പ്രചാരത്തിലിരിക്കുന്ന ഒരു വിശ്വാസപ്രമാണമുണ്ട്. അതിലെഒരു വാചകം ഉദ്ധരിക്കട്ടെ. The Son of God is God of the Substance of His Father and man of the substance of His mother–ദൈവപുത്രൻ പിതാവിന്റെ സാരാംശത്തിൽനിന്നുള്ള ദൈവവും, തന്റെ മാതാവിന്റെ സാരാംശത്തിൽ നിന്നുള്ള മനുഷ്യനുമാകുന്നു. ദൈവസാരാംശം എന്താണെന്നറിയുന്നതിനു് മനുഷ്യസാരാംശം എന്തെന്നറിഞ്ഞിട്ടേ സാദ്ധ്യമാകൂ. മനുഷ്യനായ ക്രിസ്തുയേശുവിൽ കൂടി മാത്രമേ ദൈവത്തെ അറിവാൻ നിവൃത്തിയുള്ളൂ. താനാകുന്നുവല്ലൊ 'വഴി'.

എന്താണ് മനുഷ്യസാരാംശം? സ്ത്രീയെന്നോ പുരുഷനെന്നോ, ബാലനെന്നോ വൃദ്ധനെന്നോ, വെളുത്തവനെന്നോ കറുത്തവനെന്നോ ഉള്ള എല്ലാ ആഗന്തുകങ്ങളെയും (accidents) എല്ലാ മനുഷ്യവ്യക്തികളിൽനിന്നും മാററിയാൽ പൊതുവായി അവശേഷിക്കുന്ന സാരമായ അംശം–(കാതൽതത്വം സത്ത്; തത്വം) അല്ലെങ്കിൽ മാനുഷികമായ സ്ഥായീഭാവമാണ് മനുഷ്യസാരാംശം. അതിനെ മനുഷ്യത്വം (Manhood) എന്നു പറയുന്നു. മനുഷ്യസാരാംശത്തിൽ അല്ലെങ്കിൽ മനുഷ്യത്വത്തിൽ, കന്യകയായ ദൈവമാതാവും അവളിൽനിന്നു് ശരീരമെടുത്ത യേശുക്രിസ്തുവും, രണ്ടാളുകൾ ആയതുകൊണ്ടു സമത്വമുള്ളവർ എന്നു തന്നെ പറയണം. മനുഷ്യത്വത്തിലെ ആ സമത്വം ക്രിസ്തുയേശുവിനു നമ്മോടുമുണ്ട്. താൻ പാപമൊഴികെ നമ്മോടു സമത്വമുള്ളവനാണല്ലോ. "പാപമൊഴികെ സർവ്വത്തിലും നമുക്കു (മാതാവുൾപ്പെടെയുള്ള എല്ലാ മനുഷ്യർക്കും) തുല്യനായി പരീക്ഷിക്കപ്പെട്ടവനത്രെ ക്രിസ്തു." (എബ്രായ 4. 15)

ഈ ആശയം മനസ്സിൽ ധരിച്ചുകൊണ്ടു ദൈവ സാരാംശം എന്താണെന്നു ചിന്തിക്കാം. ദൈവസാരാംശം ത്രിത്വത്തിൽ മാത്രമേയുള്ളൂ. പിന്നെയെല്ലാം, അശരീരികളായ മാലാഖമാർ പോലും, സൃഷ്ടികളാണ്. ദൈവക്നൂമാകളിൽ മാത്രം പൊതുവായി നിലകൊള്ളുന്ന സത്യ ദൈവത്വമാണ് ദൈവസാരാംശം (Godhead). വേറെ വിധത്തിൽ പറഞ്ഞാൽ നിത്യത, സ്വയംഭവ്യത, സർവ്വശക്തി എന്നീ ദൈവീകസത്ത, ഉൾക്കൊള്ളുന്ന സ്ഥായീഭാവമാണ ദൈവസാരാംശം. (ഗ്രീഗോറിയോസ് ബാറെബ്രായയുടെ "മ്നാറസ്ക്കുദിശ്ശ നാലാം അടിസ്ഥാനം) ഈ ദൈവിക സത്ത, അനാദ്യന്തമായി ദൈവസാരാംശത്തിൽ നിലകൊള്ളുന്നു. അതുകൊണ്ടു വിശ്വാസപ്രമാണത്തിൽ സാരാംശമെന്നു പറയുന്നതു പിതാവിന്റെ നിത്യദൈവത്വത്തെ തന്നെയാണ് കുറിക്കുന്നതു്. ആ നിത്യദൈവത്വത്തിൽ പുത്രൻ പിതാവിനു് സമനാണ്. "അവൻ (ക്രിസ്തു–പുത്രൻ) തന്നെത്താൻ

# വിശ്വാസപ്രമാണത്തിലെ 'തിരുമനസ്സായപ്രകാരം'

[ഫാദർ തോമസ് മൂത്തേടം]

1948 ആഗസ്റ്റ് 15—ാംനു-യിലെ "ചർച്ചുവീക്കിലി"യിൽ ബ: ഇട്ടിരാമല്ലാൻ, നമ്മുടെ ആരാധനാക്രമങ്ങളിലെ ചില വൈകല്യങ്ങൾ (?) ചൂണ്ടിക്കാണിച്ചിട്ട് അവയേ തിരുത്തേണ്ടതെങ്ങനെ അഥവാ "ഏതാണ് ശരി?, എന്ന ശീർഷകത്തിൽ 7 ചോദ്യങ്ങൾ ഉന്നയിച്ചിരുന്നു. ആ 7 ചോദ്യങ്ങൾക്കും കൂടെയുള്ള ഉത്തരം 1948 സെപ്റ്റംബർ 5—ാംനു-യിലെ ചർച്ചുവീക്കിലിയിൽ ഞാൻ എഴുതിയിരുന്നു. മററാരുടെയും നിരൂപണങ്ങൾ അക്കാലത്തെങ്ങും കാണായ്കയാൽ എൻെറ ഉത്തരങ്ങൾ ആദരണീയങ്ങളായിരുന്നുവെന്നുള്ള സങ്കല്പത്തിലാണ് ഞാൻ കഴിഞ്ഞുകൂടിയിരുന്നത്. എന്നാൽ ഏഴു വർഷങ്ങൾക്കു ശേഷം ഇട്ടിരാമല്ലാനച്ചൻെറ 7 ചോദ്യങ്ങളിൽ 4—ാമത്തേത് ബ. ററി. വി. ജോണച്ചൻെറ "വിശ്വാസപ്രമാണത്തിലെ "തിരുമനസ്സായപ്രകാരം" എന്ന ശീർഷകത്തിൽ ജൂലൈ ലക്കം "മലങ്കരസഭ"യിൽ കണ്ടു.

ഈ ലേഖനത്തിനു് വിശദമായ ഒരു മറുപടി എഴുതണമെങ്കിൽ മൂലവിശ്വാസപ്രമാണമായ "അപ്പോസ്തോലവിശ്വാസപ്രമാണ"ത്തോടു കൂടെ കാലക്രമേണ കൂട്ടിച്ചേർത്ത പദങ്ങൾ, വാചകങ്ങൾ, അവ കൂട്ടിച്ചേർത്ത കാലം, പരിതഃസ്ഥിതി ആദിയായി പലതിനേക്കുറിച്ചും പ്രതിപാദിക്കേണ്ടിവരും. ആ സുദീർഘ ലേഖനം "മലങ്കരസഭ"യുടെ

---

ദൈവത്തോടു സമനാക്കിയതുകൊണ്ടു യഹൂദന്മാർ അവനെ കൊല്ലുവാൻ അധികമായി ശ്രമിച്ചു" എന്നു് യോഹന്നാൻ 5: 18 ൽ പറയുന്നു. ഇവിടെ വേദപുസ്തകത്തിൽ പറയുന്ന അതേ പദംതന്നെയാണ് വിശ്വാസപ്രമാണത്തിലും (സുറിയാനി) കാണുന്നത്. യഹൂദന്മാർ ക്രിസ്തുവിനെ കൊല്ലുവാൻ തീരുമാനിച്ചതു പുത്രൻ തന്നെത്താൻ പിതാവിനോടു സമനാക്കിയതുകൊണ്ടാണെന്നു യോഹന്നാൻ ശ്ലീഹായിൽ കൂടെ വിശുദ്ധസഭ നമ്മെ പഠിപ്പിക്കുന്നു.

ഗ്രീഗോറിയോസ് ബാറെബ്രായ "ഔസ്സർറോസെ" (രഹസ്യങ്ങളുടെ ഭണ്ഡാരം) എന്ന ഗ്രന്ഥത്തിൽ യോഹന്നാൻ 17: 3നെ വ്യാഖ്യാനിക്കുന്നതു "ശവയാസ് ഉസിയാദാബോ ഉദബ്രോ" **The equality of the substance of the Father and the Son**–സാരാംശത്തിൽ പുത്രൻ പിതാവിനു സമൻ എന്നാണ്. ഒരു സുറിയാനി പണ്ഡിതനായ **W. E. W. Carr** എന്ന ധ്വരയാണു ഇംഗ്ലീഷ് തർജ്ജിമയുടെ കർത്താവ്. മാബൂഗിൻെറ മാർ പീലക്സിനോസ് കുർബാനതക്സായിലെ ഒരു പ്രൊമ്യോനിൽ പറയുന്നതു പുത്രൻ "സാരാംശത്തിൽനിന്നുള്ള സാരാംശ"മെന്നാണ്. ജാതമായ സാരാംശം ജനക സാരാംശത്തിനുതുല്യംതന്നെ. തേവോദോറാ എന്ന പിതാവ്–"318 പിതാക്കന്മാരുടെ വിശ്വാസവ്യാഖ്യാനം" എന്ന ഗ്രന്ഥത്തിൽ പറയുന്നതു്. **Homoiousion to Patri=Consubstantial with the Father is not different from True God of True God·the phrase shows their mutual equality.** ഹോമോ ഉസിയോൻ (ശെബ്ബൂസിയാ)–സാരാംശസമത്വം എന്നു പറയുന്നതു സത്യദൈവത്തിൽനിന്നുള്ള സത്യദൈവം എന്നു പറയുന്നതിൽനിന്നു് വ്യത്യസ്തമല്ല. ആ പദം പിതൃപുത്രസമത്വത്തെയാണ് കുറിക്കുന്നത്. (**Woodbrook studies Vol. V.**) പുത്രൻ പിതാവിൻെറ "തേജസ്സിൻെറ പ്രഭയും തത്വത്തിൻെറ മുദ്രയു"മെന്നു എബ്രായ 1. 3–ൽ പറഞ്ഞിരിക്കുന്നു. ആകയാൽ പുത്രൻ പിതാവിനോടു സാരാംശത്തിൽ സമൻ. നിത്യദൈവത്വത്തിൽ പരിശുദ്ധാത്മാവിനെ കൂടാതെ, പൂർണ്ണതയെ ധ്വനിപ്പിക്കുന്ന വിധമോ, സാബെല്യമതത്തെ സൂചിപ്പിക്കുന്ന വിധമോ, പിതാവിനെയും പുത്രനെയും ചേർത്തു 'ഏകത്വ' മെന്നു് പറയുന്നതു സുറിയാനി പിതാക്കന്മാരുടെയോ വേദവാക്യങ്ങളുടെയോ ആശയത്തിനു ചേർന്നതല്ല.

ഏക നിത്യ ദൈവത്തിൽ ഏക സാരാംശവും മൂന്നു ക്നൂമാകളുമാകുന്നു. ക്നൂമാകളെ വിഭിന്നമായി വിവക്ഷിക്കുമ്പോൾ സാരാംശസമത്വം. പുത്രൻ പിതാവിനോടു സാരാംശത്തിൽ സമൻ, പരിശുദ്ധാത്മാവ് പിതാവിനോടും പുത്രനോടും സാരാംശത്തിൽ സമൻ. ഇതാണു സത്യവിശ്വാസം.

ഞാൻ നിർത്തട്ടെ, സാരാംശ സമ്പൂർണ്ണനായിരിക്കുന്ന പിതാവിനേയും പുത്രനേയും പരിശുദ്ധാത്മാവിനേയും അറിയുന്നതുതന്നെ നിത്യജീവനാകുന്നു. ആ നിത്യജീവങ്കലേക്കു് എൻെറ വായനക്കാർ അടുക്കുന്നെങ്കിൽ ഞാൻ ധന്യനായി.

(അടുത്ത ലക്കത്തിൽ തുടരും)

# റോമൻ ദുരുപദേശങ്ങൾ

(ഫാദർ തോമസ് കൊററാത്തുവിള)

(തുടർച്ച)

### വി. പത്രോസിന്മേലോ സഭസ്ഥാപിക്കപ്പെട്ടിരിക്കുന്നതു്? ആധുനിക റോമാസഭാപണ്ഡിതന്മാരുടെ സാക്ഷ്യങ്ങൾ

പുരാതന സഭയിലെ പിതാക്കന്മാരിൽ ചിലർ "പാറ"യെ സംബന്ധിച്ച് അഭിപ്രായപ്പെട്ടിട്ടുള്ളതിൽ ചിലതു ഞാൻ ഇതിനുപരി ഉദ്ധരിച്ചല്ലൊ ഇനിയും ആധുനിക കാലത്തെ ചില റോമൻ പണ്ഡിതന്മാരുടെ അഭിപ്രായങ്ങൾ ആരാഞ്ഞു നോക്കാം. വി. പത്രോസിന്മേലാണ് ക്രിസ്തുസഭ

---

ഒരു ലക്കത്തിന്റെ എല്ലാ പുറങ്ങളുമുപയോഗിച്ചാലും ആ പരിധിയേയും അതിലംഘിക്കാനിടയുണ്ട്. അതുകൊണ്ട് എന്റെ ചുരുങ്ങിയ മറുപടി ചുവടേ ഉദ്ധരിക്കുന്നു.

അക്ദസ്ബോ=തിരുമനസ്സായപ്രകാരം.

അക്ദക്സീബ്=എഴുതപ്പെട്ടപ്രകാരം.

ചില വിശ്വാസപ്രമാണങ്ങളിൽ തിരുമനസ്സായപ്രകാരവും, മററുചിലതിൽ എഴുതപ്പെട്ടിരിക്കുന്ന പ്രകാരം, തിരുവചനപ്രകാരം, വേദാനുസൃതമായി, ദീർഘദർശനം നിവർത്തിക്കപ്പെട്ടമാറു് ഇങ്ങനെ ഏതെങ്കിലും ഒരു പദവും ഉപയോഗിച്ചിരിക്കും.

"The Orthodox Confession of the Catholic and Apostolic Eastern Church" എന്ന പുരാതന ഗ്രന്ഥത്തിൽ (1640 A D യിൽ പകർത്തിയെഴുതപ്പെട്ടതു്.) "who arose the third day from the dead according to the Scriptures" (page 47) എന്നും അംഗ്ലേയസഭാവിശ്വാസപ്രമാണത്തിൽ "And the third day He rose again according to the Scriptures" എന്നും മലങ്കരയിൽ ലാർഡ് ഇർവിൻ വന്നപ്പോൾ പരിഭാഷപ്പെടുത്തിയ തക്സായിൽ "He rose again by His own will' എന്നും Rev. Fr. C. A. Abraham ന്റെ പരിഭാഷയിൽ 'He rose again according to His will" എന്നും 600—ൽപരം പുറങ്ങളുള്ളതും പൗരസ്ത്യസഭകളുടെ എല്ലാ വിഭാഗങ്ങളുടേയും, പശ്ചാത്യസഭയുടേയും തക്സാകൾ ഉൾക്കൊള്ളുന്നതുമായ "The Liturgies Eastern and Western" എന്ന ഗ്രന്ഥത്തിന്റെ 82—ാം പുറത്തു "Rose again the third day as He willed" (The Liturgy of the Syrian Jacobites) എന്നും കാണുന്നു. ഇനിയും പലതും ഉദ്ധരിക്കുന്നതിനുണ്ട്. "നിർണ്ണയിക്കപ്പെട്ടിരിക്കുന്നപ്രകാരം മനുഷ്യപുത്രൻ പോകുന്നു" (വി. ലൂക്കോ 22:22) എന്നുള്ള സുവിശേഷവചനപ്രകാരം അക്ദസ്ബോ=തിരുമനസ്സായപ്രകാരം ഭൂമിയിലേക്കിറങ്ങുകയും,അക്ദക്സീബ്=എഴുതപ്പെട്ടിരിക്കുന്നപ്രകാരം, കഷ്ടതയനുഭവിച്ചു മരിച്ചു അടക്കപ്പെട്ടുമൂന്നാം ദിവസം ഉയിർത്തെഴുന്നേററു സ്വർഗ്ഗത്തിലേക്കു കരേറുകയും ചെയ്തു എന്നും വ്യാഖ്യാനിക്കുന്നവരുണ്ട്.

ഏതായാലും തന്റെ മഹിമാവസ്ഥയേ താൻ സ്വയം താഴ്ത്തി മനുഷ്യനായി (കഷ്ടതസ്സും സ്ളീബാസ്സും ഏല്പിക്കേണ്ടി വരുമെന്നുള്ളതു് മനുഷ്യാവതാരത്തിനുമുമ്പ തന്നേ നിർണ്ണയിക്കപ്പെട്ടിരുന്നു) എന്നുള്ളതാണ് മഹാമനസ്സത. അതുകൊണ്ട് തിരുമനസ്സായപ്രകാരം സ്വർഗ്ഗത്തിൽ നിന്നിറങ്ങി എന്നതിനാണ് ഔചിത്യം. ഒരു കല്ല് താഴെ നിന്നും മേലോട്ടെറിഞ്ഞാൽ താമസംവിനാ അതിന്റെ പഴയസ്ഥാനമായ ഭൂമിയിൽ മടങ്ങിവരുന്നു. ഇതുപോലെ മരിച്ചവർ ഉയിക്കുകയും. താഴോട്ടിറങ്ങിയ കർത്താവ് പഴയസ്ഥിതിയിൽ(?) സ്വപിതാവിനോടു കൂടി ആയിരിക്കയും ചെയ്യും. ഉയിർത്തെഴുന്നേററതിനേക്കാളോ സ്വർഗ്ഗത്തിലേക്കു കരേറിയതിനേക്കാളോ പ്രാധാന്യം നമ്മെ രക്ഷിപ്പാൻ തക്കവണ്ണം മനുഷ്യനായി അവതരിക്കുന്നതിനു് തിരുമനസ്സായി താഴോട്ടിറങ്ങി എന്നുള്ളതിനാണ്. "ദൈവം മനുഷ്യനായതിനാൽ മനുഷ്യൻ ദൈവമായി" എന്നു് വി. അത്താനാസ്യോസ് പറയുന്നു. അവിടെയും ദൈവം മനുഷ്യനായതിനു് അദ്ദേഹം പ്രാധാന്യംകൊടുത്തു. "തിരുമനസ്സായപ്രകാരം" സ്വർഗ്ഗത്തിൽ നിന്നും ഭൂമിയിലേക്കിറങ്ങിയെന്നുപയോഗിക്കുന്നതിൽ അബദ്ധമില്ല എന്നത്രേ എന്റെ അഭിപ്രായം,

സ്ഥാപിക്കപ്പെട്ടതു എന്നു് സമർത്ഥിക്കുവാനാണു് പാറയെ പത്രോസാക്കിയതു്. ഈ "പാറ"വാക്യത്തെ അടിസ്ഥാനമാക്കിയാണു് പത്രോസിന്റെ പരമാധികാര തത്വത്തെ 1870–ൽ നടന്ന വത്തിക്കാൻ സുന്നഹദോസ് പാസ്സാക്കിയതും. (Constitution on the Papacy. chapters 1 and 11. Vatican council Butler Vol. 11 Ps. 279–283) റോമാ മെത്രാന്റെ ഈ പരമാധികാരവാദം ഔദ്യോഗികമായി പാസാക്കുന്നതും ആത്മരക്ഷയ്ക്കാവശ്യമായ വിശ്വാസ സത്യങ്ങളിൽ ഒന്നായി പ്രഖ്യാപിക്കുന്നതും 1870 ജൂലായി മാസം 18–ാംതീയതിയാണു്. റോമാ സഭാംഗങ്ങളേക്കൊണ്ടു തന്നെ ഈ പരമാധികാരതത്വം ഒരു വിശ്വാസവിഷയമായി അംഗീകരിപ്പിക്കുന്നതിനു് വത്തിക്കാൻ അരമനയിൽ നടന്ന ചരിതങ്ങൾ ഞാൻ അല്പമായി വിശദീകരിക്കാം.

വിഷയങ്ങൾ കാണിച്ചാണു് സാധാരണ സുന്നഹദോസുകൾക്കുള്ള ക്ഷണക്കത്തുകൾ അയയ്ക്കപ്പെടുക. വത്തിക്കാൻ സുന്നഹദോസിന്റെ സമ്മേളനം വിളിച്ചുകൂട്ടപ്പെട്ടതു അക്കാലത്തു റോമാസഭയിലും ആ സഭയുടെ കീഴിലുള്ള യൂറോപ്യൻ രാജ്യങ്ങളിലും നടമാടിയ അഴിമതികളേയും, കൊള്ളരുതാഴികകളെയും കുറിച്ചു ചിന്തിച്ചു് പരിഹാരം വരുത്തുന്നതിനായിരുന്നു. പക്ഷേ സുന്നഹദോസിൽസാധിച്ചതു മറ്റൊന്നു്; പാസാക്കിയതു പരമാധികാരവും അപ്രമാദിത്വവും. ഈ ഒളിച്ചുകളി നടന്ന വിവരം റോമൻ സഭാംഗം തന്നെ സാക്ഷിപ്പെടുത്തിയില്ലെങ്കിൽ അതു എന്റെ ഒരു ഊഹമായോ ദുർവ്യാഖ്യാനമായോ വ്യാഖ്യാനിക്കപ്പെട്ടേക്കാം. അതിനാൽ റോമൻ സഭയുടെ ഇംപ്രിമാത്തുർ ലഭിച്ചിട്ടുള്ള മേല്പുദ്ധരിച്ച ഗ്രന്ഥത്തിന്റെ (Vatican Council by Dom Cutbert Butler in two Vols. Long mans 1936) ഒന്നാം വാല്യം 3–ാം വശത്തു നിന്നും ഒരുഭാഗം ഉദ്ധരിച്ചു കൊള്ളട്ടെ. "Although the Vatican council was convoked to deal with issues of widest import, the errors and calamities of the times the matter with which in fact it principally dealt was the Papacy, and the outcome of the council was the settlement of long-standing controversies concerning the position and authority of the Pope in the Church." അതായതു് അക്കാലത്തു നിലവിലിരുന്ന ഒട്ടധികം കുഴപ്പങ്ങൾക്കും തെററുകൾക്കും പരിഹാരം കണ്ടുപിടിക്കുക ആദിയായി പ്രാധാന്യം അർഹിക്കുന്ന വിഷയങ്ങളേക്കുറിച്ചു് ആലോചിക്കുന്നതിനായിട്ടാണു് സുന്നഹദോസ് കൂട്ടപ്പെട്ടതെങ്കിലും അതൊന്നുമല്ലാ ആലോചനാവിഷയമായതെന്നും, ദീർഘനാളുകളായി പാപ്പായുടെ സ്ഥാനം, അധികാരങ്ങൾ എന്നിവയെക്കുറിച്ചു് നടന്നു കൊണ്ടിരുന്ന അഭിപ്രായ ഭിന്നതകൾക്കും ആശയക്കുഴപ്പങ്ങൾക്കും നിവാരണമുണ്ടാക്കുകയാണു് പ്രധാനമായി സുന്നഹദോസ് ചെയ്തതെന്നും ഈ ഗ്രന്ഥകാരൻ സമ്മതിക്കുന്നു. സുന്നഹദോസിൽ പല വിധ തന്ത്രങ്ങളും ഉപായങ്ങളും പ്രയോഗിച്ചു് പാസാക്കി എടുത്തതോ പരമാധികാരവും, അപ്രമാദിത്വവും. (1870—ൽ പാസാക്കി എടുത്ത അപ്രമാദിത്വത്തെക്കുറിച്ചു് പ്രതിപാദിക്കുന്നതാണു്. 'ആ ഘട്ടത്തിൽ വത്തിക്കാൻ സുന്നഹദോസിന്റെ തന്ത്രപ്രയോഗങ്ങളും മററും വിസ്തരിച്ചു കൊള്ളാം.) പാപ്പായുടെ അധികാരം സ്ഥാനം എന്നിതുകളേക്കുറിച്ചുള്ള അഭിപ്രായ സംഘട്ടനങ്ങൾ ഇല്ലാതാക്കാനാണു് പരമാധികാരവും അപ്രമാദിത്വവും പാസാക്കിയെടുത്തതെന്നു് ഈ റോമൻ ഗ്രന്ഥകാരൻ സമ്മതിക്കുന്നു എന്നുള്ളതു മാത്രമേ ഈ ഘട്ടത്തിൽ പ്രത്യേകം അറിഞ്ഞിരിക്കേണ്ടതുള്ളു. ഈ സുന്നഹദോസിൽ സംബന്ധിച്ചിരുന്ന ഒരു ദേഹമാണു് അമേരിക്കൻ ഐക്യനാടുകളിലെ സെൻറ്‌ല്യൂയിസ് പട്ടണത്തിലെ മെത്രാപ്പോലീത്താ ഡോക്ടർ കെൻറിക്കു് (Dr. Kenrick of St Louis). സുന്നഹദോസിൽ അദ്ദേഹം ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി. "വി. മത്തായി xvi: 18 നെ സംബന്ധിച്ചു് അഞ്ചു് വിഭിന്ന വ്യാഖ്യാനങ്ങളാണു് പുരാതനസഭയിൽ കാണപ്പെടുന്നതു്. എഴുപത്തിയഞ്ചു പിതാക്കന്മാരിൽ, പത്രോസിന്മേലാണു് സഭ സ്ഥാപിക്കപ്പെട്ടതു് എന്ന അഭിപ്രായത്തോടു് പതിനേഴുപിതാക്കന്മാർ മാത്രമേ യോജിക്കുന്നുള്ളു. ഏറിയഭാഗം പിതാക്കന്മാരുടെ അഭിപ്രായത്തെ നാം അംഗീകരിക്കുന്നെങ്കിൽ പത്രോസിനെയല്ലാ പാറയായി ഗണിക്കേണ്ടതു്; പത്രോസു് ഏററു പറഞ്ഞ വിശ്വാസത്തെയാണു് പാറയായി അംഗീകരിക്കേണ്ടതു്". താഴെ ഉദ്ധരിക്കുന്ന വാചകം അദ്ദേഹത്തിന്റെ ഉപസംഹാരമാണു്. "It is impossible to deduce from the words 'Thou art Peter" a peremptory argument in proof of the primacy of the Pope. (Hares. p. 31—) നീ പത്രോസാകുന്നു എന്ന വാക്കുകളിൽ നിന്നു് പാപ്പായുടെ പരമാധികാര വാദത്തെ സാധൂകരിക്കുന്ന ഖണ്ഡിതമായ തെളിവു് അനുമാനിക്കുക അസാദ്ധ്യമാകുന്നു. പാപ്പായുടെ അധിവാസരംഗത്തു സമ്മേളിച്ച സുന്നഹദോ

# സങ്കീർത്തനങ്ങളിലെ "സേലാ" *

ക്രി. മു. 1370നും 1358നും ഇടയ്ക്കു് പുരാതന ഏജിപ്തിൽ എൽ—അമാർനാ എന്നൊരു പട്ടണം ഉണ്ടായിരുന്നു. അഖനാഥൻ എന്ന ഒരു രാജാവായിരുന്നു ആ പട്ടണം സ്ഥാപിച്ചതു്. രാജാക്കന്മാരുടെ ഗ്രന്ഥാലയം എന്നു പേരായി ഒരു വലിയ കൊട്ടാരം ആ പട്ടണത്തിലുണ്ടായിരുന്നു. അഖനാഥന്റെ മരണശേഷം ആ പട്ടണം നശിപ്പിക്കപ്പെടുകയും അവിടെ ജനവാസം തീരെ ഇല്ലാതെ ആകയും ചെയ്തു. എന്നാൽ പട്ടണം നശിച്ച കൂട്ടത്തിൽ ഈ ഗ്രന്ഥാലയം നശിക്കാതെ ശേഷിച്ചു. ഇപ്പോൾ ആ സ്ഥലം കുഴിച്ചു നോക്കി എൽ—അമാർനാ പട്ടണത്തിന്റെ പല ഭാഗങ്ങളും കണ്ടുപിടിക്കയും ഗ്രന്ഥാലയവും അതിലെ ഗ്രന്ഥങ്ങളായ ഇഷ്ടികകളും കണ്ടെടുക്കുകയും ചെയ്തു. ആ ഗ്രന്ഥങ്ങളെ പൊതുവേ രണ്ടു പ്രത്യേകതരങ്ങളായി തിരിക്കാം.

1. രാജകീയവിളംബരങ്ങളും എഴുത്തുകളും. ഏജിപ്തിലെ രാജാക്കന്മാർക്കു മററു രാജാക്കന്മാരിൽ നിന്നു ലഭിച്ചിട്ടുള്ള എഴുത്തുകളും അവർ പല രാജാക്കന്മാർക്കു് അയച്ചിട്ടുള്ള എഴുത്തുകളുടെ പകർപ്പുകളും.

2. സിറിയാ, പാലസ്റ്റീൻ കുപ്രോസ് മുതലായ സാമന്തരാജ്യങ്ങളിലെ രാജാക്കന്മാർ ഏജിപ്തിലെ രാജാക്കന്മാർക്കു് അയച്ചിട്ടുള്ള എഴുത്തുകൾ

ഈ രണ്ടുതരം എഴുത്തുകൾ തമ്മിൽ രചനാരീതിയിലും മററും വളരെ വ്യത്യാസം കാണുന്നുണ്ടു്. ആദ്യം പറഞ്ഞ എഴുത്തുകൾ രണ്ടാമത്തേവയെക്കാൾ എല്ലാത്തരത്തിലും വിശേഷമുള്ളവയാണു്. അവയുടെ ഭാഷാശുദ്ധിയും ഘടനയും കണ്ടാൽ ഒരു പ്രത്യേകപ്ളാൻ അനുസരിച്ചു് എഴുതപ്പെട്ടവയാണെന്നു നിർണ്ണയിക്കുന്നതിനു യാതൊരു പ്രയാസവുമില്ല. അവ വായിക്കുന്നതിനും ഗ്രഹിക്കുന്നതിനും വളരെ പ്രയാസം കൂടാതെ സാധിക്കുന്നു. സാമന്തരാജാക്കന്മാരുടെ എഴുത്തുകൾ ദൈർഘ്യം കുറഞ്ഞവയും ഭാഷാശുദ്ധി ഇല്ലാത്തവയും പല കാര്യങ്ങൾ കൂട്ടിക്കുഴച്ചു എഴുതിയിട്ടുള്ളവയുമാണു്.

ആ കൂട്ടത്തിൽ ത്സൂറിലെ രാജാവായ അബിമില്ക്കിയുടെ പത്തു് എഴുത്തുകൾ കാണുന്നുണ്ടു്. അവയിൽ ഒന്നു് ശേഷം ഒൻപതുപോലെ അല്ല. അതു പദ്യമല്ലെങ്കിലും പദ്യരീതിയിൽ രചിച്ചിട്ടു

---

സിൽ 19—ാം നൂററാണ്ടിന്റെ അന്ത്യഘട്ടത്തിലാണു് ഈ വസ്തുത അതായതു, ഏററവും പൂർവികമായതും, ഏറിയകൂറും പിതാക്കന്മാർ അംഗീകരിച്ചിരിക്കുന്നതുമായ വ്യാഖ്യാനം—പത്രോസല്ലാ പാറയെന്നുള്ളതു—റോമൻ സഭയിലെ മെത്രാനാൽ പോലും പ്രഖ്യാപിക്കപ്പെട്ടിരിക്കുന്നതു്.

ജോർജ്ജിയായിലെ മെത്രാനായ വെറോട്ടു് (Verot) വത്തിക്കാൻ സംഘത്തിൽ സന്നിഹിതനായിരുന്ന മറെറാരുദേഹമാണു്. അദ്ദേഹം അവതരിപ്പിച്ച ഒരു പ്രമേയം കാണുക. "If any one says that the authority of the Pope in the Church is so full that he may dispose of every thing by his mere whim, let him be anathema." "തന്റെ വ്യാമോഹത്തിൽ സകലവും ഇല്ലായ്മ ചെയ്യത്തക്കവണ്ണം അത്ര പൂർണ്ണമാണു് സഭയിൽ പാപ്പായ്ക്കുള്ള അധികാരമെന്നു് ആരെങ്കിലും പറഞ്ഞാൽ അവൻ ശപിക്കപ്പെടട്ടെ".

വി. മത്തായി xvi. 18ലെ പാറയെ പത്രോസാക്കി, ആ പത്രോസിന്മേലാണു് സഭ പണിയപ്പെട്ടതു്, എന്നുള്ള റോമൻവാദം തെററായിട്ടുള്ളതും പുരാതന സഭയിലെ പിതാക്കന്മാരാൽ അംഗീകരിക്കപ്പെട്ടിട്ടില്ലാത്തതും, ആധുനികകാലത്തെ റോമൻ സഭാപണ്ഡിതന്മാരാൽ പൂർണ്ണമായി സമനസ്സാസ്വീകരിക്കപ്പെടുവാൻ കഴിഞ്ഞിട്ടില്ലാത്തതും ആകുന്നു എന്നു് റോമൻസഭയുടെ പ്രമാണങ്ങൾ ഉദ്ധരിച്ചു് ഏററവും സമഗ്രമായി ഞാൻ പ്രതിപാദിച്ചു കഴിഞ്ഞു. ഒരിക്കൽ ഒരസത്യം ഒരാൾ പറഞ്ഞു. അയാൾ തന്നെ അതു പലവുരു ആവർത്തിച്ചു. കാലാന്തരത്തിൽ അയാൾ പറയുന്നതു സത്യം തന്നെയാണെന്നുള്ള ബോദ്ധ്യത്തിൽ എത്തിച്ചേരും. ഈ പ്രമാണമാണു് "പാറ" പ്രയോഗത്തിൽ റോമൻസഭ പുലർത്തിക്കൊണ്ടു പോകുന്നതു്. അതിപുരാതനമെന്നു് ആരാലും സമ്മതിക്കപ്പെട്ടിരിക്കുന്ന വി. യാക്കോബിന്റെ തക്സായിൽ "വിശ്വാസമാകുന്ന പാറമേൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള"തെന്നു് സാക്ഷിപ്പെടുത്തപ്പെട്ടിട്ടുള്ളതും, പണ്ഡിതന്മാരും വിശുദ്ധന്മാരുമായ അനവധി പിതാക്കന്മാരാൽ അംഗീകരിക്കപ്പെട്ടിട്ടുള്ളതുമായ സത്യഉപദേശത്തെ ഉപേക്ഷിച്ചു് വി. പത്രോസിനെ പാറയാക്കിയതു റോമൻ സഭയുടെ ദുരുപദേശങ്ങളിൽ സർവപ്രധാനമായ ഒന്നാണു്. (തുടരും)

ള്ളതാണ്. സാമന്തരാജാക്കന്മാരുടെ എഴുത്തിൽ കുപ്രോസിലെ രാജാവിന്റെ എഴുത്തിനു് ഒരു പ്രത്യേകതയുണ്ടു്. അവയിൽ "സനിത്തു" എന്നൊരു വാക്കു് ധാരാളം ഉപയോഗിച്ചിരിക്കുന്നു. ഒരു സംഗതി അവസാനിപ്പിച്ചു പുതിയ ഒരു സംഗതി ആരംഭിക്കുമ്പോഴാണ് "സനിത്തു" എന്ന പദം സാധാരണയായി ഉപയോഗിക്കുന്നതു്. "കൂടാതെ" "വീണ്ടും" "എന്നാലും" ആ അർത്ഥത്തിൽ "മുൻപറഞ്ഞതു കൂടാതെ" എന്നു് ആ വാക്കിനു അർത്ഥം കൊടുത്തിരിക്കുന്നു. "വേറൊന്നു", "വീണ്ടും", എന്ന അർത്ഥത്തിൽ ഈ വാക്കു് അസീറിയൻ സാഹിത്യത്തിലും ഉപയോഗിച്ചിട്ടുണ്ടു്. "സനിത്തു"വിനു "വീണ്ടും", "കൂടാതെ" എന്നുള്ള അർത്ഥമാണ് സങ്കല്പിച്ചിരിക്കുന്നതെങ്കിലും ഈ വാക്കു് ചില വാചകങ്ങളെ കൂട്ടിച്ചേർക്കുന്നതിനുപയോഗിച്ചുവന്ന നിരർത്ഥകമായ ഒരു പദമാണെന്നാണ് ഈ എഴുത്തുകാരന്റെ അഭിപ്രായം. ഇങ്ങിനെ അർത്ഥമില്ലാത്ത പദങ്ങൾ ആധുനികഭാഷയിലും ഉപയോഗിക്കുന്നുണ്ടല്ലൊ. "സനിത്തു" എന്ന വാക്കു് സിറിയാ, കുപ്രോസ്സ് മുതലായ രാജ്യങ്ങളിൽ നിന്നു വന്നിട്ടുള്ള ലേഖനങ്ങളിൽ മാത്രമേ കാണുന്നുള്ളു. ബാബിലോൺ, അസ്സീറിയാ മുതലായ രാജ്യങ്ങളിൽ നിന്നു വന്നിട്ടുള്ളവയിലും എജിപ്തിൽ നിന്നു അയയ്ക്കുന്നതിനു എഴുതിയിട്ടുള്ള ലേഖനങ്ങളിലും ഈ വാക്കു് ഒരിക്കൽപോലും ഉപയോഗിച്ചതായി കാണുന്നില്ല. അതിനാൽ ഈ വാക്കു് നാടോടിഭാഷയിൽ മാത്രം ഉപയോഗമുള്ളതും ശരിയായ ഗ്രന്ഥഭാഷയിൽ ഉപയോഗമില്ലാത്തതുമാണെന്നു വിചാരിക്കാം. ഈ വാക്കു് വാചകങ്ങളുടെ ആരംഭത്തിലാണ് സാധാരണ ഉപയോഗിക്കുന്നതു്, മദ്ധ്യത്തിലും ചുരുക്കം ചിലപ്പോൾ അവസാനത്തിലും ഉപയോഗിച്ചിട്ടുണ്ടു്, അർത്ഥം എല്ലായ്പ്പോഴും ഒന്നു തന്നെ.

ഇനിയും നമുക്കു് സങ്കീർത്തനങ്ങൾ പരിശോധിക്കാം. നാല്പതു സങ്കീർത്തനങ്ങളിലായി എഴുപത്തിയൊന്നു പ്രാവശ്യവും ഹബക്കുക്ക് 3-ാം അദ്ധ്യായത്തിൽ മൂന്നു പ്രാവശ്യവും ഇങ്ങിനെ വേദപുസ്തകത്തിൽ എഴുപത്തിനാലു പ്രാവശ്യം "സേലാ" എന്ന വാക്കു ഉപയോഗിച്ചിട്ടുണ്ടു്. അതിന്റെ ശരിയായ അർത്ഥം എന്താണെന്നു ഇതേവരെ മനസ്സിലായിട്ടില്ല. "ഉയർത്തുക" "നിത്യം" പാട്ടു നിർത്തിയിട്ടു് പ്രാർത്ഥനയോ മറ്റൊ ആരംഭിക്കുന്നതിനുള്ള അവസരം കുറിക്കുന്നതിനുപയോഗിക്കുന്ന ഒരു വാക്കു് എന്നെല്ലാം, പല അർത്ഥങ്ങൾ പലരും പറയുന്നുണ്ടു്. ഈ വാക്കു് ഒരു പുതിയ അർത്ഥത്തിലാണ് ഉപയോഗിച്ചിരിക്കുന്നതു് എന്നു കാണിക്കണമെന്നുള്ളതാണ് ഈ ലേഖനോദ്ദേശ്യം.

എൽ അമാർനായിൽ നിന്നു കണ്ടെടുത്തിട്ടുള്ള ചില ഗ്രന്ഥങ്ങളും സങ്കീർത്തനവുമായി വളരെ സാമ്യമുണ്ടു്. അങ്ങിനെ സാമ്യമുള്ള ഭാഗങ്ങളിൽ ഒരിടത്തും സങ്കീർത്തനങ്ങളിൽ "സേലാ"എന്ന പദം ഉപയോഗിച്ചിട്ടില്ല. മറ്റു സങ്കീർത്തനങ്ങളിലെ വാചകരീതിയും സിറിയാ പലസ്റ്റീൻ മുതലായ രാജ്യങ്ങളിൽ നിന്നു് എജിപ്തിലെ ഭരണകർത്താക്കന്മാർക്കു് എഴുതിയിട്ടുള്ളതായി മുൻപറഞ്ഞ ലേഖനങ്ങളിലെ ഭാഷയും വാചകരീതിയും തമ്മിൽ വളരെ സാമ്യമുണ്ടു്. എന്നു തന്നെയുമല്ല, ആ സങ്കീർത്തനങ്ങളിലാണു സേലാ എന്ന പദം ഉപയോഗിച്ചു കാണുന്നതു്. ആ ലേഖനങ്ങളിൽ "സനിത്തു" ഏതുതരത്തിൽ ഉപയോഗിച്ചിരിക്കുന്നുവോ അതേതരത്തിൽത്തന്നെയാണു സങ്കീർത്തനങ്ങളിൽ "സേലാ"ഉപയോഗിച്ചിരിക്കുന്നതു്.

അതുകൊണ്ടു സേലാ ഒരു വാചകത്തിന്റെയോ വാക്യത്തിന്റെയോ അവസാനത്തിലല്ലാ ആരംഭത്തിലോ, രണ്ടു വാചകങ്ങൾ തമ്മിൽ യോജിപ്പിക്കുന്നതിനോ ആണു ഉപയോഗിച്ചിരിക്കുന്നതു് എന്നു വിചാരിക്കാം. എബ്രായഭാഷയിൽ ചില സങ്കീർത്തനങ്ങളുടെ അവസാനത്തിലും ഈ പദം ഉപയോഗിച്ചിട്ടുണ്ടു്. ആ സങ്കീർത്തനത്തിന്റെ ബാക്കി കാണ്മാനുള്ളതായി സംശയിക്കണം. കർത്താവിന്റെ കാലത്തോടു് അടുത്തു എഴുപതു് എബ്രായപണ്ഡിതന്മാർകൂടി പഴയനിയമം ഗ്രേക്കുഭാഷയിലേക്കു പരിഭാഷപ്പെടുത്തിയിട്ടുണ്ടു്. അവർ സങ്കീർത്തനങ്ങളുടെ അവസാനത്തിൽ ഉപയോഗിച്ചിരുന്ന "സേലാ" ഗ്രേക്കിൽ ഉപേക്ഷിച്ചു കളയുകയാണു ചെയ്തതു്. അതിനാൽ "സേലാ" എന്ന പദം "സനിത്തു" എന്നതുപോലെ തന്നെ, "കൂടാതെ" "വീണ്ടും" എന്ന അർത്ഥത്തിലാണ് ഉപയോഗിച്ചിരിക്കുന്നതു് എന്നു വിചാരിക്കാം.

"സനിത്തു" എന്ന ബാബിലോണിയൻ വാക്കു "സേലാ" എന്നു പരിഭാഷപ്പെടുത്തിയിരിക്കയാണെന്നല്ലാ പറയുന്നതു്. "സേലാ" ഒരു പുരാതന എബ്രായപദംതന്നെ. "സനിത്തു" ഉപയോഗിച്ചിരിക്കുന്ന അർത്ഥത്തിൽത്തന്നെയാണു "സേലാ"യും ഉപയോഗിച്ചിരിക്കുന്നതു്.

സങ്കീർത്തനങ്ങളിൽ സേലാ ഉപയോഗിച്ചിരിക്കുന്ന ഭാഗങ്ങൾ പരിശോധിച്ചാൽ അതു കുറെക്കൂടെ വിശദമാകുന്നതാണ്.

സങ്കീ. 3. 2—3.

യഹോവെ എന്റെ വൈരികൾ എത്ര പെരുകിയിരിക്കുന്നു എന്നോടു് എതിർക്കുന്നവർ അനേകർ ആകുന്നു. അവനു ദൈവത്തിൽ രക്ഷയില്ലാ

# പിണങ്ങി കുടുംബം വിട്ടിറങ്ങുന്നവർ മാതാപിതാക്കളെ നിന്ദിക്കുന്നതു് സാധാരണമത്രേ. അഥവാ റീത്തുകാരുടെ ഏറുവപറച്ചിൽ

II

[ഫാദർ കെ. ജി. തോമ്മസ്, ആലപ്പുഴ]

"സഭ ഏകമായിരിക്കണമെന്നുള്ള പൂർവിക വിശ്വാസത്തിനെതിരായി കത്തോലിക്കാസഭയിൽനിന്നും വേർപിരിഞ്ഞു പോയവരാണു യാക്കോബായക്കാർ. അതു ഒരു ശീശ്മയാണു്". P. 84.

ഇതാണു കാഹളത്തിൻെറ അടുത്ത പ്രയോഗം. എന്താണോ ഇതിൻെറ അർത്ഥം? ഈ അഭിപ്രായപ്രകടനത്തിൻെറ ചരിത്രപശ്ചാത്തലം എന്താണു്? സഭയുടെ ലക്ഷണങ്ങളായി നിഖ്യാവിശ്വാസപ്രമാണത്താൽ വിവക്ഷിക്കപ്പെട്ടിരിക്കുന്നതിൽ "ഏകം, കാതോലികം" എന്നീ രണ്ടു ലക്ഷണ

---

എന്നു് എന്നെക്കുറിച്ചു പലരും പറയുന്നു [സേലാ എന്നോളം] യഹോവേ നീ എനിക്കു ചുററും പരിച..........ആകുന്നു.

സങ്കീ. 7. 5—6

ശത്രു എൻെറ പ്രാണനെ പിന്തുടർന്നു പിടിക്കട്ടെ. അവൻ എൻെറ ജീവനെ നിലത്തിട്ടു ചവിട്ടട്ടെ. എൻെറ മാനത്തെ പൂഴിയിൽ തള്ളിയിടട്ടെ (സേലാ—എന്നാലും) യഹോവേ കോപത്തോടെ എഴുന്നേൽക്കേണമെ. എൻെറ വൈരികളുടെ ക്രോധത്തോടു് എതിർത്തു നിൽക്കേണമേ.

സങ്കീ. 44. 8—9

ദൈവത്തിൽ ഞങ്ങൾ നിത്യം പ്രശംസിക്കുന്നു. നിൻെറ നാമത്തിനു് എന്നും സ്തോത്രം ചെയ്യുന്നു. [സേലാ—എന്നാലും] ഇപ്പോൾ നീ ഞങ്ങളെ തള്ളിക്കളഞ്ഞു ലജ്ജിപ്പിച്ചിരിക്കുന്നു. ഞങ്ങളുടെ സൈന്യങ്ങളോടു കൂടെ പുറപ്പെടുന്നതുമില്ല.

24—ാം സങ്കീർത്തനത്തിൽ "സേലാ" അന്യോന്യബന്ധമില്ലാത്ത രണ്ടു വാചകങ്ങളെ തമ്മിൽ യോജിപ്പിക്കുന്നതിനാണു് ഉപയോഗിച്ചിരിക്കുന്നതു്. ആദ്യത്തെ ആറു വാക്യങ്ങളിൽ ദൈവം ഇഷ്ടപ്പെടുന്നതു ഏതു തരത്തിലുള്ള ആളുകളെയാണെന്നു് പറയുന്നു. അതിൻെറ ശേഷം അതിനോടു യാതൊരു ബന്ധവുമില്ലാത്ത കാര്യങ്ങൾ ആണു പറഞ്ഞിരിക്കുന്നതു്. ഇവ തമ്മിൽ "സേലാ" കൊണ്ടു് യോജിപ്പിക്കുകയും ചെയ്യുന്നു.

സങ്കീ. 24. 6, 7. യാക്കോബിൻെറ ദൈവമേ തിരുമുഖം അന്വേഷിക്കുന്നവർ ഇവർ തന്നെ [സേലാ—കൂടാതെ] വാതിലുകളെ നിങ്ങളുടെ തലകളെ ഉയർത്തുവിൻ............

21—ാം സങ്കീർത്തനത്തിലാണു് ഇതു കുറെക്കൂടെ സ്പഷ്ടമായിക്കാണുന്നതു്. 2—ം4—ം വാക്യങ്ങളും എൽഅമാർനായിൽ നിന്നു കണ്ടെടുത്ത ചില ഗ്രന്ഥങ്ങളിലെ ഒരു ഭാഗവുമായി വളരെ സാമ്യമുണ്ടു്.

സങ്കീ, 21: 2.

അവൻെറ ഹൃദയത്തിലെ ആഗ്രഹം നീ അവനു നൽകി. അവൻെറ അധരങ്ങളുടെ യാചന നിഷേധിച്ചതുമില്ല.

21. 4, അവൻ നിന്നോടു് ജീവനെ അപേക്ഷിച്ചു. നീ അവനു കൊടുത്തു എന്നെന്നേക്കുമുള്ള ദീർഘായുസ്സിനെത്തന്നെ.

എൽഅമാർനാ.

അവൻെറ ഹൃദയത്തിലുള്ളവയെല്ലാം നീ ചെവി കൊടുക്കുന്നു, നീ അവനെ സ്നേഹിക്കുകയും നീ അവനെ "ആഥനോ" പ്പോലെ ആക്കിത്തീർക്കുകയും ചെയ്യുന്നു. നീ ഉദിക്കുമ്പോൾ നീ അവനു നിത്യതയും നീ അസ്തമിക്കുമ്പോൾ നിത്യജീവനും പ്രദാനം ചെയ്യുകയും ചെയ്യുന്നു.

ഈ സങ്കീർത്തനത്തിലെ മൂന്നാം വാക്യത്തോടു യോജിപ്പുള്ള ഭാഗം ബാബിലോണിയൻ ഗ്രന്ഥത്തിൽ കാണുന്നില്ല. ആ പുതിയ ഭാഗം തുടങ്ങുമ്പോൾ "സേലാ" എന്ന പദം ഉപയോഗിച്ചിരിക്കുന്നതായിക്കാണാം.

21. 3. കൂടാതെയും [സേലാ] നന്മയുടെ അനുഗ്രഹങ്ങളാൽ അവനെ എതിരേററു് തങ്കക്കിരീടത്തെ അവൻെറ തലയിൽ വെയ്ക്കുന്നു.

മേൽ പറഞ്ഞ കാരണങ്ങളാൽ "സേലാ" എന്ന പദം രണ്ടു വാചകങ്ങളെ തമ്മിൽ യോജിപ്പിക്കുന്നതിനും പുത്തനായിവരുന്ന ആശയങ്ങളിൽ വായനക്കാരുടെ ശ്രദ്ധ കൂടുതലായി പതിയുന്നതിനും ഉപയോഗിച്ചിരിക്കുന്നു എന്നു വിചാരിക്കാം.

"സേലാ"യിക്കു മേൽപറഞ്ഞ അർത്ഥങ്ങൾകൊടുത്താൽ സങ്കീർത്തനങ്ങൾ കുറെക്കൂടെ വിശദമായിത്തീരുന്നതാണു്.

* ബഥനി, മാസികയിൽ നിന്നും എടുത്തതു്.)

....0—

ങ്ങളിൽനിന്നു തെററിപ്പോയ സഭയാണ് മലങ്കര സുറിയാനിസഭയെന്നാണ് കാഹളം ധ്വനിപ്പിക്കുന്നത്. അതു ശരിയോ എന്ന് ആരാഞ്ഞുനോക്കാം.

## റോമാസഭയുടെ ഏകതാവാദം മിഥ്യയാണ്.

ഏകം. ഈ ലക്ഷണത്തെ സംബന്ധിച്ചുള്ള വ്യാഖ്യാനം ലേഖകൻ ശരിയാംവണ്ണം ധരിച്ചിരുന്നെങ്കിൽ ഇന്ന അബദ്ധസമ്പൂർണ്ണമായ ഒരു അഭിപ്രായം പുറപ്പെടുവിക്കുകയില്ലായിരുന്നു. ഈ "ഏക" പ്രയോഗത്തിനു റോമാസഭ നൽകിയിരിക്കുന്ന ഔദ്യോഗികവിവക്ഷ എന്താണെന്ന് ഒന്നു രണ്ടുദ്ധരണികൾ മൂലം ഞാൻ വെളിവാക്കാം. Catechism of The Council of Trent—(തെന്ത്രോസ് സുന്നഹദോസിന്റെ ചോദ്യോത്തരം)എന്നൊരു പ്രമാണഗ്രന്ഥമുണ്ട്. പീയൂസ് അഞ്ചാമൻ(Pope Pius V.)പാപ്പായുടെ കല്പനപ്രകാരം പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ആഗ്രന്ഥത്തിന്റെ ഇംഗ്ലീഷ് വിവർത്തനമാണ് എന്റെ പക്കലുള്ളത്. അതിൽ ഇപ്രകാരം കാണുന്നു.

So vast a multitude, scattered far and wide is called one for the reasons mentioned by St. Paul in his epistle to the Ephesians, One Lord, one Faith, one Baptism.''

(10th edition P. 102)

വിസ്തൃതമായി ചിതറിക്കിടക്കുന്ന ആ വലിയ സമൂഹം ഒന്നെന്നു (ഏകമെന്നു) വിളിക്കപ്പെടുന്നതു വി. പൌലൂസ് എഫേസിയാലേഖനത്തിൽ (IV: 5) കർത്താവൊന്ന്, വിശ്വാസം ഒന്ന്, മാമോദീസാ ഒന്ന്, എന്നു വിവക്ഷിച്ചിരിക്കുന്ന കാരണങ്ങളാലാണ്." ഏകകർത്താവിനെ, സ്വീകരിച്ച് ഒരേ വിശ്വാസം പുലർത്തി, ഒരേ മാമോദീസായും കൈക്കൊണ്ടിട്ടുള്ള ഏതൊരുവനും എവിടെ ജീവിച്ചാലും ഏതു പേരിൽ അറിയപ്പെട്ടാലും, കർത്താവു സ്ഥാപിച്ച ഏകസത്യസഭയിലെ അംഗമാണ് അവൻ സഭയിൽനിന്ന് ഇതരനാകുന്നില്ല.

മലങ്കരസുറിയാനിസഭയുടെ വിശ്വാസം ഏററവും പൂർവികമായിട്ടുള്ളതും സത്യമായിട്ടുള്ളതും, ലൌകികപ്രതാപപ്രിയരുടെ കുടിലതകളും വഞ്ചനകളും മൂലം കളങ്കപങ്കിലമാക്കിത്തീർക്കപ്പെട്ടിട്ടില്ലാത്തതുമാകുന്നു. നിഖ്യാ,കുസ്തന്തിനോസ്, എപ്പേസൂസ് എന്നീ മൂന്നു പരിശുദ്ധസുന്നഹദോസുകളാൽ പ്രഖ്യാപിക്കപ്പെട്ട വിശ്വാസങ്ങളിൽ ഏതെങ്കിലും ഒന്നെങ്കിലും തെററാണെന്നു സമർത്ഥിക്കുവാൻ ആർക്കും കഴിയാത്ത കാലത്തോളം മലങ്കരസുറിയാനിസഭയുടെ വിശ്വാസം തെററല്ലതന്നെ.

കല്ക്കദോനിയായിൽവച്ച് ആയുധങ്ങൾ ചൂണ്ടിക്കാണിച്ച് അവിടെ കൂടിയിരുന്ന പിതാക്കന്മാരുടെ ഉത്തമബോദ്ധ്യത്തിനും, വിശ്വാസത്തിനും, മനസ്സാക്ഷിയുടെ പ്രേരണയ്ക്കും വിപരീതമായി ഒപ്പിടുവിച്ച് പാസാക്കിയെടുത്ത "ലീയോ" വിശ്വാസം ആത്മരക്ഷയെ അഭിലഷിക്കുന്ന യാവനൊരുത്തനും സ്വീകരിക്കേണ്ടതോ, സ്വീകരിക്കപ്പെടാവുന്നതോ അല്ലാ. ആ വിശ്വാസം സ്വീകരിച്ച സത്യവിശ്വാസത്തിൽനിന്നും തെററിപ്പോയ മല്ക്കായസഭയുടെ അരുമക്കുഞ്ഞുങ്ങളാണ സ്തുതിചൊവ്വാകപ്പെട്ട വിശ്വാസം തെറെറന്നു പറയുന്നത്! ജനസംഖ്യയിൽ അവർ അല്പം മുന്തിനിൽക്കുന്നതാണ് അവർ സത്യവിശ്വാസികളാണെന്നു സമർത്ഥിക്കുന്നതിനു പറയപ്പെടുന്ന കാരണങ്ങളിൽ ഒന്ന്. പക്ഷേ ഒരു സത്യം ഈ നാട്ടിലെ റോമൻ സഭാംഗങ്ങൾ സമ്മതിക്കുകയില്ലെങ്കിലും മറുനാടുകളിലെ പ്രമുഖറോമൻസഭാംഗങ്ങൾഏററുപറയുന്നുണ്ട്, അതായതു റോമൻസഭ അനുദിനം ക്ഷയിച്ചുകൊണ്ടിരിക്കുകയാണെന്നുള്ളതുതന്നെ, പാതാളവാതില്പുകൾ ആ സഭയോടു ബലം ചെയ്യുന്നുണ്ടെന്ന്. ഒരു ചെറിയ കണക്കു ഞാൻ ഉദ്ധരിക്കാം. ന്യൂയോർക്ക് (New York) പട്ടണത്തിലെ ആർച്ചുബിഷോപ്പായ സുപ്രസിദ്ധനായ കാർഡിനൽ സ്പെൽമാൻ–(Cardinal Spelman) ഞാൻ ഉദ്ധരിക്കുന്ന കണക്കു സാക്ഷിപ്പെടുത്തിയിട്ടുണ്ട്. 1523 മുതൽ 1560 വരെയുള്ള 37 വർഷക്കാലംകൊണ്ടു സ്വീഡൻ റോമാസഭയുടെ ബന്ധത്തിൽ നിന്നു വേർപെട്ടു 1523-ൽ ഫിൻലൻഡ് റോമൻസഭാബന്ധം ഉപേക്ഷിച്ചു. 700 വർഷക്കാലം നിലനിന്നുവന്ന റോമൻസഭാബന്ധവും പാപ്പാഭരണവും ഡെന്മാർക്ക് പരിത്യജിച്ചു. 1952-ൽ എടുത്ത ജനസംഖ്യ കണക്കനുസരിച്ച സ്ക്കാൻഡിനേവിയൻ രാജ്യങ്ങളിൽ ആകെയുള്ള 16884000 ജനങ്ങളിൽ റോമൻസഭാവിശ്വാസികൾ 33000 മാത്രം. സ്വിററ്സർലണ്ടിൽ ഇന്നു 57 ശതമാനം ആളുകൾ നവീകരണ സഭാംഗങ്ങളാണ്. 62.7 ശതമാനം പ്രോട്ടസ്റ്റൻറു സഭാംഗങ്ങളായി കഴിയുന്ന ഒരു രാജ്യമാണ് ജർമ്മനി. ഇററലിയിൽ പേരിനു റോമൻസഭയാണ് പ്രമുഖയെങ്കിലും കഴിഞ്ഞപൊതുതെരഞ്ഞെടുപ്പിൽ കമ്യൂണിസ്ററുകാരുടെ കയ്യിൽ നിന്നും ഭരണകൂടം രക്ഷിക്കപ്പെട്ടതു വളരെ ഞെരുക്കത്തിലായിരുന്നു എന്നു വെളിപ്പെട്ടപ്പോൾ അവിടത്തെ മതബോധത്തിന്റെ മാനദണ്ഡം ഊഹിക്കാമല്ലോ. അങ്ങിനെ ആദിമകാലം മുതൽ

16–ാം നൂററാണ്ടുവരെയും യൂറോപ്യൻ വൻകര മുഴുവനേയും തൻെറ ചെങ്കോൽ കീഴിൽ അടക്കിഭരിച്ചിരുന്ന റോമാപാപ്പായെ ഇന്ന് അനുസരിക്കുന്നതിന് എത്ര ശോഷിച്ച ഭാഗമാണ് ശേഷിച്ചിരിക്കുന്നതെന്നു കാണുക.

("Protestant Europe and Catholic Unity' by Cletus Mulloy C. P. എന്ന റോമൻ പ്രസിദ്ധീകരണത്തിൽനിന്നാണ് ഈ കണക്കുകൾ ഉദ്ധരിച്ചിരിക്കുന്നത്.)

എന്നാലും കാഹളം ഘോഷിക്കുന്ന അവരാണു ജനസംഖ്യയിൽ പ്രഥമസ്ഥാനത്തെ അർഹിക്കുന്നതെന്നു P. 82. സ്വർണ്ണനാവുകാരനെന്നു വിളിക്കപ്പെടുന്ന മാർ ഈവാനിയോസിൻെറ (St. John Chrysostom) ചില വാചകങ്ങളാണ് ഈ ഭാഗം വായിച്ചപ്പോൾ എൻെറ ഓർമ്മയിൽ വന്നതു്. ആ ഭാഗം ഇവിടെ പകർത്താം.

"The amount consists not in numbers, but in the proved worth. Elias was one. Yet the whole world was not worth so much as he. And yet the world consists of myriads: but they are not myriads, when they do not even come up to that one, Better is the one that doeth the will of God, than ten thousand who are transgressors...........This too one may see in war, that better are ten expert and brave men than ten thousand of no experience....The same too one may see to be the case in a ship, viz. that better are two experienced mariners, than ever so great a number of unskilled ones for these will sink the ship."

(Homilies on the Acts. Part I Homi XXIV).

—തെളിയിക്കപ്പെട്ട ശ്രേഷ്ഠതയിലല്ലാതെ എണ്ണത്തിലല്ലാ കൂട്ടം ഗണിക്കപ്പെടുന്നതു്. ഏലിയാ ഒരുവൻ മാത്രമായിരുന്നു. എന്നാൽ അവൻ ഒരുവനെപ്പോലെ ശ്രേഷ്ഠനായി ലോകം ഒക്കയിലും ഒരുവനില്ലായിരുന്നു. വീണ്ടും, ലോകം പതിനായിരങ്ങളെ ഉൾക്കൊള്ളുന്നു. എന്നാൽ അവർ, അവൻ ഒരുവനേപ്പോലെ ആയിത്തീരുന്നിടത്തോളം അവർ പതിനായിരങ്ങളല്ലാ. പാപികളായ പതിനായിരങ്ങളേക്കാൾ ദൈവത്തിൻെറ ഇഷ്ടം പ്രവർത്തിക്കുന്ന ഒരുവൻ ശ്രേഷ്ഠനാകുന്നു.... ...യുദ്ധത്തിലും ഇപ്രകാരം കാണാം. പരിശീലിപ്പിക്കപ്പെട്ടിട്ടില്ലാത്ത പതിനായിരത്തേക്കാൾ വിദഗ്ദ്ധന്മാരും, ധൈര്യവാന്മാരുമായ പത്തുപേർ ഭദ്രതരമാണ്. ........ഒരു കപ്പലിലെ കാര്യം സംബന്ധിച്ചും ഇതുതന്നെ ഒരുവനു കാണുവാൻ കഴിയും. അതായതു്, അവരാൽ കപ്പൽ മുക്കപ്പെടുവാൻ മാത്രം കഴിയുന്ന വൈദഗ്ദ്ധ്യമില്ലാത്ത വലിയോരു കൂട്ടത്തേക്കാൾ പരിചയസമ്പത്തുള്ള രണ്ടു കപ്പലോട്ടക്കാർ മെച്ചമാണ്. എണ്ണത്തിലല്ലമല്ലാ കുറച്ചധികം വളരു എന്നുള്ളതു് അത്ര പ്രശംസായാജ്ജിക്കുന്നില്ലാ. ആ വർദ്ധനയിൽ കൂടിയാണു രണ്ടു കാലൻ "സൃഗാലൻ" മുസ്സോലിനി ലോകത്തെ രക്തക്കളത്തിലാറാടിച്ചതു്; ഹിററ്ലർ മുതലായവർ രംഗപ്രവേശം ചെയ്തതു്. മലങ്കര സുറിയാനിക്കാർ പതിനായിരങ്ങളായി പറയപ്പെടുന്നില്ലെങ്കിലും അവരേപ്പോലെ ശ്രേഷ്ഠരായി വിശ്വാസസംരക്ഷണത്തിൽ ഒരുവൻ പോലുമില്ലാ. വിശ്വാസസംരക്ഷണത്തിൽ അവർ "ഏലിയാ" തന്നെ.

വി. ത്രിത്വത്തിൽ രണ്ടാമനായ മിശിഹായുടെ ഇരു സ്വഭാവവാദം, പരിശുദ്ധറൂഹായുടെ പുത്രനിൽ നിന്നുള്ള പുറപ്പാട്, വി. കുർബാനയിലെ വസ്തുഭേദം, പരിശുദ്ധദൈവമാതാവിൻെറ അമലോത്ഭവം, ബസ്പുർക്കാനാ, പാപ്പായുടെ പരമാധികാരം, അപ്രമാദിത്വം, എന്നിങ്ങനെ അനവധി തെററായ വിശ്വാസങ്ങളും മററും കൂട്ടിച്ചേർത്തു സഭയെ അതിൻെറ പൂർവികപരിശുദ്ധാവസ്ഥയിൽ നിന്നു വ്യതിചലിപ്പിച്ച് അങ്ങനെ സഭയുടെ "ഏക"ത്വത്തിൽനിന്നു് അധഃപതിച്ചുപോയ സഭയാണ് റോമാ സഭ. 1870–ൽ പുതുതായി സ്ഥാപിക്കപ്പെട്ട ഒരു പുതുസഭയാണു റോമാസഭ. അവരാണു പ്രബോധിപ്പിക്കുന്നതു മലങ്കരസഭ ഏകസഭയിൽനിന്നു പിരിഞ്ഞു പോയവരാണെന്ന്. അതൊരു പല്ലവിപാടൽ എന്നുള്ളതിൽ കവിഞ്ഞു യാതൊരർത്ഥവുമില്ലാത്ത പദപ്രയോഗങ്ങൾ മാത്രം.

Our incorporation into Christ is the great principle of Unity." (F. Prat. S. J. Theology of St. Paul Vol. II. P. 179)

വേദശാസ്ത്രപണ്ഡിതനായ ആ ജെസ്യൂട്ട പാതിരി പറയുന്നു.ക്രിസ്തുവിലുള്ള സംസർഗ്ഗമാണ്ഈ ഏകതാതത്വത്തിൻെറ ആധാരമെന്ന്. ക്രിസ്തുവിലുള്ള സംസർഗ്ഗത്തിൽനിന്നും അന്യമായിട്ടില്ലാത്ത മലങ്കരസഭ പരിശുദ്ധമായ ഏകസഭയിൽതന്നെ നിലകൊള്ളുന്നു.

## ഓർത്തഡോക്സ് സഭയാണ് കാതോലികസഭ

രണ്ടാമതായി ആരോപിച്ചിരിക്കുന്നതു് "കാതോലിക"സഭയിൽ നിന്നും അകന്നു വേർപെട്ടിരിക്കുന്നു എന്നാണ്. ഇതും പരിശോധിച്ചുനോക്കേണ്ടിയിരിക്കുന്നു. സഭ "കാതോലികം" എന്നു വിളിക്കപ്പെടുന്നതിൻെറ അർത്ഥം എന്താണെന്നു് ഒന്നാമതായി ആരായാം. ഗ്രീക്കതത്വജ്ഞാനിയാ

യിരുന്ന അരിസ്റ്റോട്ടിലിന്റെ (Aristotle) കാലം മുതൽ പ്രയോഗിക്കപ്പെട്ടുവാൻ തുടങ്ങിയ ഒരു വാക്കാണ് ഇതു്. വി. വേദപുസ്തകം—കള്ള വാക്യങ്ങൾ കൂട്ടിച്ചേർത്ത് അച്ചടിപ്പിക്കപ്പെട്ടിട്ടുള്ള റോമൻവേദപുസ്തകങ്ങൾ ഉൾപ്പെടെ—ആകമാനം പരിശോധിച്ചാലും ഈ പദത്തിന്റെ പ്രയോഗം കാണപ്പെടുകയില്ല. ക്രൈസ്തവസഭയുമായി ഈ വാക്ക് ഒന്നാമതായി ബന്ധപ്പെടുത്തിയതു് വി. പത്രോസ് അതിൽ ഒന്നാമത്തെ മെത്രാനായിരുന്നു ഭരണം നടത്തിയെന്നു ചരിത്രപരമായി തെളിയിക്കപ്പെട്ടും, സ്ഥാപിക്കപ്പെട്ടുമുള്ള അന്ത്യോക്യൻസിംഹാസനത്തിൽ അദ്ദേഹം കഴിഞ്ഞു രണ്ടാമതായി വാണരുളിയ പരിശുദ്ധനും, രക്തസാക്ഷിയുമായ മാർ ഇഗ്നാത്തിയോസാണ്. സ്മർന്നായക്കാർക്ക് എഴുതിയ ലേഖനത്തിൽ അദ്ദേഹം എഴുതി.

'Where Jesus Christ is, there is the Catholic Church" (The Apostolic Fathers Vol. II. By E. Burton(1969) P. 111.)

"യേശു ക്രിസ്തു എവിടെയുണ്ടോ, അവിടെ കാതോലികസഭയുമുണ്ട്." ഒരു സഭ കാതോലികമെന്നു വിളിക്കപ്പെടുന്നതിനുള്ള പ്രഥമലക്ഷണം—സർവപ്രധാനമായ ലക്ഷണം—യേശുക്രിസ്തു ആ സഭയിൽ ഉണ്ടായിരിക്കണമെന്നുള്ളതാണ്. മലങ്കരസുറിയാനിസഭയിൽ കർത്താവിന്റെ സാന്നിദ്ധ്യമില്ല, ആ സഭയുടെ വി. ബലിപീഠങ്ങളിൽ കർത്താവ് എഴുന്നെള്ളുന്നില്ല, ആ സഭയുടെ വി. മാമോദീസായിൽ കർത്താവെഴുന്നള്ളി പുത്രസ്വീകാരത്തിന്റെ നൽവരം പരിശുദ്ധാത്മാവു മുഖേന പ്രദാനം ചെയ്യുന്നില്ലാ എന്നെല്ലാം പറയുവാൻ റോമാസഭ ഇതഃപര്യന്തം ധൈര്യപ്പെട്ടിട്ടില്ല. ഇനിയുമൊട്ടു ധൈര്യപ്പെടുകയുമില്ല. ഈ പദത്തിന്റെ പ്രയോഗത്തെ സംബന്ധിച്ചു റോമൻ സഭാംഗമായ വേദശാസ്ത്രപണ്ഡിതൻ പ്രാററ് എസ്. ജെ. (Prat S. J.) രേഖപ്പെടുത്തിയിരിക്കുന്നതു് ഇപ്രകാരമാണ്.

"After Ignatious of Antioch it serves to express a very Biblical idea- the Universality of the Church. This universality was announced by the prophets, and the apostles are charged to make it real by preaching the Gospel to the very limits of the world. Jewish exclusiveness has come to an end; the ancient Theocracy has had its day; the regime of privilege has ceased. "Is God the God of the Jews only? Is He not of the gentiles" (Romans III 29)...From the moment that it is certain that God extends his plans of redemption to all men and that he wishes to save them only by incorporating them into Christ, it follows of necessity that the Church is one and universal in destination"

(Theology ofSt. Paul Vol II. P. 281—282)

—അന്ത്യോക്യയുടെ പരിശുദ്ധഇഗ്നാത്തിയോസിന്റെ കാലം മുതൽ വേദശാസ്ത്രപരമായ ഒരാശയത്തെ വെളിവാക്കുവാൻ ഈ വാക്ക് ഉപയോഗപ്പെട്ടുവരുന്നു.—സഭയുടെ സാർവത്രികത്വം തന്നെ. ഈ സാർവത്രികത്വം, ദീർഘദർശിമാരാൽ പ്രഖ്യാപിക്കപ്പെട്ടതും, ഭൂലോകത്തിന്റെ അതിർത്തികളോളം ആ സുവിശേഷം ഘോഷിച്ചു യഥാർത്ഥീകരിക്കുവാൻ അപ്പോസ്തോലന്മാർ ആജ്ഞാപിക്കപ്പെട്ടിട്ടുള്ളതുമാകുന്നു. യഹൂദ്യപ്രത്യേകതകൾ അവസാനിച്ചു. പുരാതന ദൈവാധിപത്യത്തിന്റെ രീതികൾ മാറി. വിശേഷധികാരമുള്ള ഭരണക്രമം അപ്രത്യക്ഷമായി. "ദൈവം യഹൂദന്മാർക്കു മാത്രമോ? വിജാതികൾക്കു കൂടിയും അല്ലയോ? അതേ വിജാതികൾക്കും കൂടിയത്രെ. (Rom III: 29) മനുഷ്യജാതിയുടെ ഉദ്ധാരണത്തിനുള്ള പദ്ധതികൾ ദൈവം വിപുലമാക്കുകയും എല്ലാവരേയും ക്രിസ്തുവിൽ ഒന്നാക്കി രക്ഷിക്കുന്നതിനു് ആഗ്രഹിക്കുകയും ചെയ്തപ്പോൾ മുതൽ സ്വാഭാവികമായി സഭ സാരാംശത്തിൽ ഒന്നും ഉദ്ദേശത്തിൽ സാർവ്വത്രികവും ആയിത്തീർന്നു എന്നുള്ളതു നിശ്ചയം തന്നെ.

ഇതോടൊന്നിച്ചു വി. പൌലൂസ് എഴുതിയിരിക്കുന്ന ചില ഭാഗങ്ങൾ കൂടി കാണുക: "അവിടെ യഹൂദനെന്നും, പുറജാതിയെന്നും ഇല്ല. ചേലയെന്നും, ചേലനില്ലായ്മയെന്നും ഇല്ല. യവനനെന്നും ബർബരനെന്നും ഇല്ല. ദാസനെന്നും സ്വതന്ത്രനെന്നുമില്ല. സകലരിലും സകലവും മിശിഹാ തന്നെ." (കൊലോ. 3: 11.) "യേശുമിശിഹായിലുള്ള വിശ്വാസംമൂലം നിങ്ങൾ എല്ലാവരും ദൈവസന്താനങ്ങളായി ഭവിക്കുന്നു. മിശിഹായിൽ മാമോദീസാ ഏററവരായ നിങ്ങൾ മിശിഹായെ ധരിച്ചിരിക്കുന്നു. നിങ്ങളെല്ലാവരും യേശുമിശിഹായിൽ ഒന്നു തന്നെയാണ്. യഹൂദനെന്നും വിജാതിയെന്നും ഉള്ള ഭേദമില്ല. ദാസനെന്നും സ്വതന്ത്രനെന്നും ഉള്ള ഭേദമില്ല. പുരുഷനെന്നും സ്ത്രീ എന്നും ഉള്ള ഭേദമില്ല." (ഗലാ. 3. 26—28) മനുഷ്യജാതി മുഴുവനും രക്ഷിക്കപ്പെടുന്നതിനുള്ള അവകാശത്തിലേക്കു വിളിക്കപ്പെട്ടിരിക്കുന്നു എന്നുള്ള അവകാശപ്രഖ്യാപനം വെളിവാക്കുന്നതിനു് ഉപയുക്തമായ വാക്കാണ് കാതോലികം എന്നുള്ളതു്. മലങ്കരസുറിയാനിസഭ ഈ അർത്ഥത്തിലും കാതോലിക സഭയാണ്. അതിന്റെ പ്ര

# ബ. പൗലൂസ് അച്ചനെപ്പററി–?

(ററി. വി. ജോർജ്ജ്, നെടുമാവ്)

നമ്മുടെ പരിശുദ്ധ പിതാവായ കാതോലിക്കാ ബാവാ തിരുമേനി തന്റെ മക്കൾക്ക് അയച്ച കല്പനയെപ്പററി റീത്തുകാരുടെ മാസിക ഒരു വിമർശനലേഖനം പ്രസിദ്ധപ്പെടുത്തിയിരുന്നുവല്ലോ. പ്രസ്തുത ലേഖനത്തിനു മറുപടി കഴിഞ്ഞ മെയ് ലക്കം "മലങ്കരസഭ"യിൽ ബ. പൗലൂസ് അച്ചൻ എഴുതുകയുണ്ടായി. ജൂലൈ ലക്കത്തിലും അതു തുടന്നു. ആ ലേഖനം പൂർത്തിയാക്കുന്നതിനു സാധിച്ചിട്ടില്ല. പൗലൂസ് അച്ചൻ റീത്തുകാർക്ക് എഴുതുന്ന ആദ്യത്തെ മറുപടിയൊന്നുമല്ല അതു്. അദ്ദേഹം ഇപ്രകാരം എഴുതിയിട്ടുള്ള ലേഖനങ്ങൾ നമ്മുടെ പരിശുദ്ധസഭയുടെ വിശ്വാസം സംരക്ഷിക്കുന്നതിനും റീത്തുകാരുടെ പ്രലോഭനങ്ങളിൽ നമ്മുടെ ആളുകൾ വീണുപോകാതിരിക്കുന്നതിനും വേണ്ടി ആയിരുന്നു. അദ്ദേഹത്തിന്റെ ലേഖനങ്ങൾ എപ്പോഴും മാന്യമായ നിലയിലും വസ്തുതകളെ അവഗാഢമായി പരിശോധിച്ചു കാര്യാകാര്യവിവേചനം നൽകുന്നതും ആയിരുന്നു. അദ്ദേഹത്തിന്റെ ലേഖനങ്ങൾക്ക് എന്തു മറുപടിയാണിവർക്കുള്ളതെന്ന് അറിവാൻ അദ്ദേഹം കാത്തിരിക്കയുമായിരുന്നു. പക്ഷേ അദ്ദേഹത്തിന്റെ അഗാധമായ പാണ്ഡിത്യത്തിന്റെയും സത്യനിഷ്ഠയുടെയും യുക്തിബോധത്തിന്റെയും നേരേ എതിക്കാൻ അദ്ദേഹത്തിന്റെ മരണംവരെ അവർ മുതിർന്നിട്ടില്ല. അദ്ദേഹം മരിച്ചു, അദ്ദേഹത്തിന്റെ തൂലിക ഇനി ചലിക്കയില്ല. ഇതു തന്നെ മറുപടി പറവാനുള്ള അവസരം എന്നു കണ്ടാണ് ഇവർ ഇവരുടെ ജൂലൈ ലക്കം കാഹളത്തിൽ ഫാദർ ജേക്കബ് ഞായല്ലൂരിനെക്കൊണ്ടു് ഒരു മറുപടിക്കു ശ്രമിപ്പിച്ചിരിക്കുന്നതു്. പക്ഷേ ആ ശ്രമം ഫാദർ പൗലൂസിന്റെ ലേഖനത്തിനു യാതൊരു വിധത്തിലും മറുപടിയാകുന്നില്ല എന്നു ഫാദർ ഞായല്ലൂർ തന്നെ അദ്ദേഹത്തിന്റെ മറുപടിയിൽ തുറന്നു സമ്മതിച്ചിട്ടുണ്ടു്. "അദ്ദേഹത്തിന്റെ ലേഖനത്തെ എത്ര വസ്തുനിഷ്ഠമായിത്തന്നെ വിമർശിച്ചാലും അദ്ദേഹത്തിന്റെ വാരിതിക്കസർത്തുകളിൽ ചെന്നു കൊള്ളുമോ എന്ന ശങ്കയും എന്നെ വിഷമിപ്പിക്കുന്നു" എന്നുള്ള ഫാദർ ഞായല്ലൂരിന്റെ നിന്ദാഗർഭമായ പ്രസ്താവന ബ. പൗലൂസ് അച്ചന്റെ ലേഖനത്തിന്റെ നേരേയുള്ള അദ്ദേഹത്തിന്റെ പരാജയസമ്മതമാണ്. വേലത്തരങ്ങൾ, വാരീതിക്കസർത്തുകൾ തുടങ്ങിയ ചില പദപ്രയോഗങ്ങൾകൊണ്ടു ചാരിതാർത്ഥ്യമടയാനല്ലാതെ വസ്തുനിഷ്ഠമായി വിമർശിക്കുന്നതുകൊണ്ടു പ്രയോജനമില്ലെന്നു ഫാദർ ഞായല്ലൂരിനുതന്നെ അറിയാം.

"മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്കു യാതൊരുവിധ ശീശ്മയാകട്ടെ, പാഷണ്ഡതയാകട്ടെ ഇല്ലെന്നു റോമൻ റീത്തു പ്രസ്ഥാനത്തിന്റെ ഔദ്യോഗിക പ്രസ്താവനകൾ പോലും അസന്ദിഗ്ദ്ധമായി വിളിച്ചുപറയുന്നുണ്ടു്" എന്ന പരമാർത്ഥം ബ. പൗലൂസ് അച്ചൻ തെളിവുസഹിതം സമർത്ഥിച്ചിട്ടുള്ളതാണ്. അങ്ങനെയുള്ള ഔദ്യോഗികപ്രസ്താവനകൾ ഇല്ലെന്നു ചൂണ്ടിക്കാണിക്കേണ്ടതിനു പകരം "കത്തോലിക്കർ ഒരു യാക്കോബായക്കാരനെയോ ഓർത്തഡോക്സ്കാരനെയോ മാർത്തോമ്മാക്കാരനെയോ തിരുസഭയി

---

വർത്തനത്തിനു പരിധിയില്ല. ആർക്കും അതിൽ പ്രവേശനമുണ്ട്. ആർക്കും അതിൽ പ്രവേശനം നിഷേധിക്കപ്പെട്ടിട്ടില്ല. ക്രിസ്തുവിൽ ഒന്നായിത്തീരണമെന്ന് ആഗ്രഹിക്കുന്ന ഏവർക്കും അതിലേക്കു വരാം. കാതോലികമായ ഏകസഭയിൽനിന്നു മലങ്കരസുറിയാനിസഭ പിരിഞ്ഞുപോയി എന്നു പറയുന്നതു വെറും അർത്ഥരഹിതമായ ഒരു വീൺവാദം മാത്രം. "കാഹള"ത്തോടു് ഒരു സംശയം ചോദിച്ചുകൊള്ളട്ടെ. കത്തോലിക്കാസഭ യാക്കോബായസഭ എന്നിങ്ങനെ രണ്ടു സഭകളെ "കാഹളം" വിഭാവനം ചെയ്തിരിക്കുന്നു. ഒന്നു മററതിൽ നിന്നു പിരിഞ്ഞു എന്നൊരു പ്രസ്താവനയും. എപ്പോൾ എവിടെ വെച്ചു് ഏതു് ഏതിൽനിന്നു പിരിഞ്ഞു എന്നുകൂടി വിശദീകരിച്ചുതന്നിരുന്നെങ്കിൽ അതും കൂടി ഗ്രഹിക്കാമായിരുന്നു. ഒന്നിൽനിന്നു വേർപെട്ടതാണു മറുഭാഗം എന്നു പറയുമ്പോൾ രണ്ടുംകൂടി ഒന്നായിരുന്നു എന്നുള്ളതാണല്ലോ ധരിക്കേണ്ട സത്യം. "കത്തോലിക്ക" എന്ന വിശേഷണം നിങ്ങൾ സ്വയം ചേർത്ത സഭയും യാക്കോബായ എന്ന വിശേഷണം നിങ്ങൾ കൊടുത്ത സഭയും ഒരിക്കലും ഒരേ അധികാരത്തിൻ കീഴിൽ നിലനിന്നിരുന്നില്ല എന്നുള്ള ചരിത്രസത്യത്തിനു വിപരീതമായി എന്തെങ്കിലും തെളിവുകൾ ചൂണ്ടിക്കാണിക്കുന്നതിനുണ്ടെങ്കിൽ അതു ചെയ്താലും.

ലേക്കു ചേർക്കുന്നതു ... ...ശീശ്മയുടെ ശാപത്തിൽനിന്നു വിമോചിക്കുന്നു" എന്നു പറഞ്ഞാണെന്നാണു മറുപടി. ഇതു് എല്ലാ സഭകളും അനുവർത്തിച്ചുവരുന്ന ഒരു നടപടിയാണു്. റോമാക്കാരെ ഓർത്തഡോക്സ് സഭയിൽ ചേർക്കുമ്പോഴും അവരുടെ ശീശ്മ മൂലമുള്ള ശാപം മോചിച്ചാണു സ്വീകരിക്കുക. എങ്കിലും ഓർത്തഡോക്സ്കാരുടെ ഒരു പ്രസ്താവനയിലും റോമാസഭയ്ക്കു ശീശ്മയില്ല എന്നു പറഞ്ഞുകാണുകയില്ല. കാരണം റോമാക്കാർ ശീശ്മക്കാരാകകൊണ്ടുതന്നെ.

"കത്തോലിക്കാസഭയോടുള്ള ബന്ധം വിട്ടു യാക്കോബായക്കാർ പുറത്തു പോയ" എന്നുള്ള ഫാദർ ഞായല്ലൂരിന്റെ പ്രസ്താവന തികച്ചും അസത്യമാണു്. കാരണം, പിതാക്കന്മാർക്കു് ഒരിക്കലായി ഭരമേല്പിക്കപ്പെട്ടിട്ടുള്ള സത്യവിശ്വാസത്തിൽ മായം ചേർക്കുകയും അതിനെ മലിനപ്പെടുത്തുകയും ചെയ്തവർ റോമാ വിശ്വാസികളാണു്. കൽക്കദൂനാ സുന്നഹദോസിനു മുമ്പുള്ള വിശ്വാസത്തിൽ അടിയുറച്ചു നിന്നവർ ആരോ അവരാണു പുരാതന വിശ്വാസികൾ. ആ വിശ്വാസത്തിൽനിന്നു മാറിപ്പോയവരാണു പിരിഞ്ഞുപോയവർ. എപ്പേസൂസ് സുന്നഹദോസ് ക്രോഡീകരിച്ചതും പരിശുദ്ധ കൂറീലോസ് മുതലായവർ മുറുകെപ്പിടിച്ചതുമായ വിശ്വാസത്തെ തകിടംമറിക്കുന്നതിനുവേണ്ടി കരുതിക്കൂട്ടി പ്രവർത്തിച്ച ഒന്നായിരുന്നു കൽക്കദൂനാ സുന്നഹദോസ്. കൽക്കദൂനാ സുന്നഹദോസ് വാസ്തവത്തിൽ നെസ്തോറിയൻ പാഷണ്ഡതയെ പിന്തുടരുകയാണു ചെയ്തതു്. ആകയാൽ കൽക്കദോന്യ വിശ്വാസം അംഗീകരിച്ചവർ സഭാഗാത്രത്തിൽനിന്നും വിച്ഛേദിക്കപ്പെടുകയാണുണ്ടായതു്. ഇതു സംബന്ധിച്ചു "മലങ്കരസഭാ" പംക്തികൾ മുഖേന വിജ്ഞാനപ്രദമായ പ്രതിപാദനം ഉണ്ടാകുമെന്നു പ്രതീക്ഷിക്കുന്നതിനാൽ കൂടുതലായി വിവരിക്കുന്നില്ല.

ഫാദർ കെ. പി. പൗലൂസിനെപ്പറ്റി ഫാദർ ഞായല്ലൂരിന്റെ മുതലക്കണ്ണീർ കാണുക. "പാവം. അദ്ദേഹം നമ്മേ വേർപെട്ടു പോയല്ലോ. അദ്ദേഹത്തിന്റെ മാനുഷികബലഹീനതകൾ .... .......ദൈവം ക്ഷമിക്കട്ടെ". പ്രിയപ്പെട്ടഫാദർ ഞായല്ലൂരെ! അദ്ദേഹം ഒരിക്കലും നിങ്ങളുടെ കൂട്ടത്തിൽ ആയിരുന്നില്ലല്ലോ. ആയിരിക്കാൻ വേണ്ടി നിങ്ങളുടെ തിരുവല്ലാ മെത്രാനായിരുന്ന മാർ സേവേറിയോസ് തിരുമേനി ബൃഹത്തായ പള്ളിയും വലിയ ശമ്പളവും മറ്റും ചൂണ്ടിക്കാണിച്ചു് —"വീണ്ടു് എന്നെ നമസ്കരിച്ചാൽ ഇതൊക്കെയും നിനക്കു തരാം" എന്നു പ്രലോഭിപ്പിച്ചു

ണു്. പക്ഷെ ആ "വേലത്തര"മൊന്നും യഥാർത്ഥ ക്രിസ്തുശിഷ്യനായ ഫാദർ പൗലൂസിന്റെ അടുക്കൽ വിലപ്പോയില്ല. നിങ്ങൾ നിങ്ങളിൽനിന്നു വേർപെട്ടുപോയ മാർ സേവേറിയോസ് തിരുമേനിയെപ്പോലുള്ളവരെപ്പറ്റിയല്ലാതെ ഫാദർ കെ. പി. പൗലൂസിനെപ്പോലുള്ള വിശ്വാസധീരന്മാരെപ്പറ്റി വിലപിക്കേണ്ടതില്ല.

ഫാദർ കെ. പി. പൗലൂസ് ചരമമടഞ്ഞു. അതു പൂർണ്ണ സമാധാനത്തോടും സംതൃപ്തിയോടും കൂടിയ ഒരു ഭാഗ്യകരമായ മരണമായിരുന്നു. മരണത്തെ അദ്ദേഹം എത്ര ശാന്തമായും പ്രത്യാശയോടുകൂടിയുമാണു് അഭിമുഖീകരിച്ചതു്. മരിക്കുന്നതിന്റെ തലേദിവസം രാവിലെ തന്നെ അദ്ദേഹം ഈ വേർപാടിനെ പറ്റി തന്റെ അടുത്തുള്ളവരോടു പറഞ്ഞു. അദ്ദേഹം അവരെ ധൈര്യപ്പെടുത്തി. തന്റെ അന്ത്യകുമ്പസാരം കേൾക്കുവാൻ അദ്ദേഹം, അവിടെ ഉണ്ടായിരുന്ന ഒരു വൈദികനോടു് ആവശ്യപ്പെട്ടു. ആ അച്ചൻ പൊട്ടിക്കരഞ്ഞു. അപ്പോഴും ധൈര്യപൂർവമായ ആശ്വാസവചനങ്ങളാണു് ആ ആസന്നമരണന്റെ നാവിൽ നിന്നും ബഹിർസ്ഫുരണം ചെയ്തതു്. (ഈ വിവരങ്ങളെല്ലാം ആ വൈദികനിൽ നിന്നു തന്നെ അറിഞ്ഞിട്ടുള്ളതാണു്.) ജൂൺ 13—ാംനു വെള്ളിയാഴ്ച രാവിലെ വി. കുമ്പസാരാനന്തരം അദ്ദേഹത്തിൽ അവശേഷിച്ച ഏക ആഗ്രഹം വി. കുർബാന അനുഭവിക്കണമെന്നുള്ളതുമാത്രമായിരുന്നു. അതും അദ്ദേഹത്തിന്റെ ആത്മിക പിതാവും അഭിവന്ദ്യ ഗുരുവുമായ മാർ തീമോത്തിയോസ് തിരുമേനിയുടെ പാവന കരങ്ങളിൽ നിന്നും അനുഭവിച്ചു. ഏതാനും മിനിറ്റുകൾ കഴിഞ്ഞു. തിരുമേനിയുടെ പ്രാർത്ഥനകളുടെമദ്ധ്യേതന്നെ ആ ധീരനായ ആദ്ധ്യാത്മികയോദ്ധാവു് തന്റെ പ്രാപഞ്ചികചട്ടക്കൂട്ടിൽ നിന്നും സ്വതന്ത്രനായി, ഒരു പുതിയ ജീവിതത്തിലേക്കു്.

ബ. പൗലൂസ് അച്ചൻ തന്റെ ലേഖനങ്ങളിൽ ഒരിക്കലും പ്രതിപക്ഷ ബഹുമാനം കൈവെടിഞ്ഞിരുന്നില്ല. പ്രതിയോഗി തൊടുത്തു വിടുന്ന അതേ അസ്ത്രം തന്നെ തന്റെ വിദഗ്ദ്ധ ഹസ്തങ്ങളിൽ പിടിച്ചു് തിരിച്ചു വിട്ടു് അതുകൊണ്ടുതന്നെ എതിരാളിയെ വീഴ്ത്തുന്ന കഴിവായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്നതു്. അതു ഞായല്ലൂരച്ചൻ വിചാരിക്കുന്നതുപോലെ കേവലം "വാരീതിക്കസർത്തുക"ള യിരുന്നില്ല. അവയെ "വേലത്തരങ്ങളെ"ന്നോ "കസർത്തുകളെ"ന്നോ വ്യാഖ്യാനിക്കുന്നതു് റീത്തുകാരുടെ സംസ്കാരത്തിന്റെ വിശേഷമെന്നല്ലാതെ എന്തുപറയട്ടെ.

# 'സ്ലീബായുടെ ദാസന്മാർ'

[ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്]

"മിശിഹാതമ്പുരാൻ തന്റെ ദിവ്യായുസ്സ മുഴുവനും പാവങ്ങൾക്ക വേണ്ടിയാണ വിനിയോഗിച്ചത്. തന്റെ ഉപദേശം സ്വീകരിക്കയും ആദരിക്കയും ചെയ്തതും അവരായിരുന്നു. ഇന്നും ആ ആദർശം മനസ്സിൽ ഉറപ്പിച്ചുകൊണ്ടു നാം പ്രാർത്ഥിക്കുന്നതായാൽ തന്റെ ഏവൻഗേലിയോൻ ഭൂമിയിൽ പല ഭാഗങ്ങളിലും പ്രചരിച്ചിരിക്കുന്നതുപോലെ മലങ്കരയിലും ഇന്ത്യയിലും പ്രചരിക്കുമെന്ന നിശ്ചയമായും നമുക്ക് ആശിക്കാവുന്നതാണ്" എന്നു സ്ളീബാദാസന്മാരുടെ ദാസനാകുവാൻ അനുഗ്രഹമുള്ള ഇലഞ്ഞിക്കൽ ജോൺ വക്കീൽ, തിരുവനന്തപുരം, 1103.

X X X

പുതിയ 31-ാം വാർഷികറിപ്പോർട്ട് അച്ചടിച്ചശേഷം താഴെ പേർ കാണുന്ന പള്ളികളിൽ നമ്പർ കാണിക്കുന്നിടത്തോളം പുറജാതിക്കാർ മാമോദീസാ മുഴുകിയതായി റിപ്പോർട്ടു കിട്ടിയിരിക്കുന്നു.—

സുൽത്താൻബത്തേരി 1, പുന്നേക്കാട്ട 15, കർമ്മൽ 4, പിറവം 1, മുളന്തുരുത്തി 1, എടയാർ 2 വടകര 1.

X X X

തുമ്പമൺ ഭദ്രാസനഇടവകയുടെ അബൂൻമാർ ദാനിയേൽ പീലക്സിനോസ് എപ്പിസ്ക്കോപ്പാ തന്റെ അമേരിക്കൻപര്യടനവേളയിൽ ഒരു യോഗത്തിൽ പ്രസംഗിക്കയായിരുന്നു. ഇന്ത്യയിൽ മാർത്തോമ്മാശ്ളീഹാ സ്ഥാപിച്ച പുരാതനസഭയെപ്പററിയും അതിന്റെ സത്യവിശ്വാസാചാരങ്ങളെപ്പററിയും അതു് എല്ലാഇന്ത്യൻക്രിസ്ത്യാനികളുടേയും അമ്മയാണെന്നും സ്വതസിദ്ധമായ വാഗ്ധാടിയോടുകൂടി അദ്ദേഹം പ്രസംഗിച്ചതു് അമേരിക്കർ വളരെ കൗതുകത്തോടെ കേട്ടുകൊണ്ടിരുന്നു. പ്രസംഗം മിഷ്യനറിവേലയിലേക്ക തിരിഞ്ഞു. മുപ്പതുവർഷംമുമ്പു സഭയിൽ സ്ഥാപിതമായ സ്ലീബാദാസന്മാർ തെക്കെഇൻഡ്യയിലെ അധഃകൃതരുടെ ഇടയിൽ സുവിശേഷവേലയും സാധുസംരക്ഷണവും ചെയ്തുകൊണ്ടിരിക്കുന്നു എന്നും ഇരുപതിനായിരം പുറജാതിക്കാരെ സഭയിലേക്ക കൂട്ടിച്ചേർത്തിട്ടുണ്ടെന്നും മററും പ്രസ്താവിച്ചയുടനെ ഓർവിൽ മില്ലർ എന്നൊരു ധനവാൻ ചാടി എഴുന്നേററു "ഇതാണ് എനിക്ക കേൾക്കേണ്ടതു്, ഇതു് അവർക്കു കൊടുക്കുക" എന്നു പറഞ്ഞു പോക്കററിൽ കയ്യിട്ടു കുറെ ഡോളർ എടുത്തു തിരുമേനിയെ ഏല്പിച്ചു. ആ നൂറു രൂപാ അബൂൻ എനിക്ക കൊടുത്തയച്ചതു കൃതജ്ഞതയോടെ കൈപ്പററി.

X X X

സ്ത്രീകളുടെ ശവസംസ്കാരസമയത്തു് അവരുടെ കഴുത്തിൽ കിടക്കുന്ന സ്വർണ്ണമിന്നു് ആദരവോടെ എടുത്തു പള്ളിയുടെ ഭണ്ഡാരത്തിൽ ഇടേണ്ടതാണ്. ലോഹസംബന്ധമായ യാതൊന്നും മൃതശരീരത്തിൽ ഉണ്ടായിരിക്കരുതു്. ഈ നിയമം തെക്കൻദിക്കുകളിൽ പാലിക്കുന്നില്ല. രണ്ടുമൂന്നു രൂപയും അതിലധികവും വിലവരുന്ന മിന്നു നഷ്ടപ്പെടുത്തുന്നതു കഷ്ടമാണ്. അനേകം പള്ളികളിലായി പല ശതാബ്ദങ്ങളായി പതിനായിരക്കണക്കിനു രൂപാ വിലയുള്ള സ്വർണ്ണം കുഴിച്ചിട്ടിരിക്കുന്നു. സാധുക്കളായ പുറജാതിക്കാരെ സഭയിലേക്കു കൂട്ടിച്ചേർക്കുന്ന ഇക്കാലങ്ങളിൽ അവരെ അവരുടെ മാമോദീസായ്ക്കുശേഷം ക്രിസ്തീയമായി വിവാഹത്തിൽ യോജിപ്പിക്കുവാൻ കടമററം പള്ളിക്കാരും മററും ഞങ്ങൾക്ക ഭണ്ഡാരത്തിൽ നിന്നു സ്വർണ്ണമിന്നുകൾ എടുത്തുതരും. മേലാൽ തെക്കൻപള്ളികളിൽ ആരും സ്വർണ്ണമിന്നു കുഴിച്ചിടരുതെന്നും ഇഷ്ടമുണ്ടെങ്കിൽ അതു ഞങ്ങൾക്കു അയച്ചുതരണമെന്നും ഓർപ്പിക്കുന്നു.

X X X

22 വർഷം മുമ്പ് ഒരു സ്ളീബാദാസൻ എനിക്കയച്ച തന്റെ മാസഡയറിയിൽ ഇപ്രകാരം എഴുതിയിരുന്നു.—

"തന്നാണ്ടു വികാരി പറയുന്നു, ഇവിടെ പുലയരെ ചേർത്തിട്ടെന്താവശ്യം? ഇപ്പോൾ പള്ളിയിൽ മരാമത്തു പണികളാണ്. ഇങ്ങനെ നടന്നാൽ ഭക്ഷണം അങ്ങു കഴിഞ്ഞുപോകും. അല്ലേ? ഭക്ഷണസൗകര്യം ഒന്നുംതന്നില്ല. ഞാൻ അവിടെ മൂന്നു നേരം ഭക്ഷണം ഒന്നും കഴിക്കാതെകിടന്നു. അപ്പോൾ ഒരച്ചൻ വിളിച്ചു രണ്ടുനേരത്തേക്കു തന്നു. ചേരാമെന്നു പറഞ്ഞ പുറജാതിക്കാരിൽ ഒരു കുടുംബം മാത്രമേ ചേർന്നുള്ളു. സ്നാനപ്പെടുത്തുവാനും മററും എല്ലാ അച്ചന്മാർക്കും മടിയായിരുന്നു. പിന്നെ വളരെ മടിച്ചു്...... അച്ചൻ സ്നാനം നടത്തി. ഇവിടെ പള്ളിക്കു ചുററും വളരെ പുലയരുണ്ടു്."

X X X

# വാർത്തകളും കുറിപ്പുകളും

## കൽക്കട്ടാ ഓർത്തഡോക്സ് ഇടവക.

(സ്വ. പ്ര.) കൽക്കട്ടാ ജൂലൈ. 17.

സ്ഥലം ഓർത്തഡോക്സ് ഇടവകയുടെ ഒരു പൊതുയോഗം ബ. വികാരി അച്ചന്റെ അദ്ധ്യക്ഷതയിൽ കൂടി "ചർച്ച് ബിൽഡിംഗ് ആൻഡ് ചാരിററബിൾ ഡിസ്പെൻസറി ഫണ്ടി"ന് ഒരു ഭരണഘടന പാസാക്കുകയും അതിലേക്ക് ബ. വികാരി പ്രസിഡൻറ്, മി. പി. ഏ. വറുഗീസ് സെക്രട്ടറി, മി. ജി. കെ. പാറേട്ട് ട്രഷറാർ എന്നിവരുൾപ്പെടെ ഏഴുപേരടങ്ങിയ ഒരു പുതിയ കിമ്മററിയെ തെരഞ്ഞെടുക്കുകയും ചെയ്തിരിക്കുന്നു. ഈ ഫണ്ടിന്റെ പരിപോഷണാർത്ഥം കഴിയുന്നതും വേഗം ഒരു കൗതുക വില്പന നടത്തുന്നതിന് നിലവിലുള്ള "സെയിൽ"കമ്മിററിയെ ചുമതലപ്പെടുത്തുകയും ചെയ്തു.

## കൗതുക വില്പന അടുത്ത ഡിസംബർ മാസത്തിൽ.

പ്രസ്തുത "സെയിൽ" കമ്മിററിയുടെ ഒരു യോഗം സ്ഥലം കാതോലിക്കേററ് ഹോസ്റ്റലിൽ വച്ച് സ്ഥിരം പ്രസിഡൻറിന്റെ അദ്ധ്യക്ഷതയിൽ കൂടി. അടുത്ത ഡിസംബർ ആദ്യവാരത്തിൽ തന്നെ "സെയിൽ" നടത്തുന്നതിന് നിശ്ചയിച്ചിരിക്കുന്നു. വില്പനയ്ക്കുള്ള സാധനങ്ങൾ ശേഖരിക്കുന്നതിന് നാട്ടിലുള്ള എല്ലാ പള്ളികൾക്കും അഭ്യർത്ഥനകൾ അച്ചടിച്ച് അയയ്ക്കുന്നതിനും തീരുമാനിച്ചു.

## ജനറൽ സെക്രട്ടറി.

വ. ബാവാ തിരുമനസ്സിലെ കല്പനപ്രകാരം ബ്രഹ്മവാർ ഓർത്തഡോകസ് പള്ളി സന്ദർശനാർത്ഥം സഭാജനറൽ സെക്രട്ടറി ഫാദർ കെ. പീലിപ്പോസ് ഈ മാസം 26-ാംനു- ബ്രഹ്മവാറിനു പോകയും ഒരാഴ്ച അവിടെ താമസിക്കയും 31-ാം തീയതി ബ്രഹ്മവാർ പള്ളിയിൽ വി. കുർബാന അർപ്പിക്കുകയും ചെയ്യും.

## തിയോളജിക്കൽ സിമ്മനാരി.

സിറിയൻ തിയോളജിക്കൽ സിമ്മനാരിയിൽ ഈ വർഷംഏഴുവിദ്യാർത്ഥികൾക്കു കൂടെ പ്രവേശനം നൽകിയിട്ടുണ്ട്. സിമ്മനാരിയുടെ നടത്തിപ്പിലേക്കു ആഗസ്റ്റ് 14-ാംനു-ലെ കാണിക്ക എല്ലാപള്ളികളിൽനിന്നും സിമ്മനാരി പ്രിൻസിപ്പാൾ മാർ അത്താനാസ്യോസ് തിരുമേനിയുടെ പേർക്ക് അയച്ചു കൊടുക്കണമെന്ന് ആജ്ഞാപിച്ചു ബാവാ തിരുമേനി എല്ലാപള്ളികൾക്കും കല്പന അയച്ചിരിക്കുന്നു.

## സ്റ്റുഡൻറ് അസോസ്യേഷൻ

കോട്ടയം സി. എം. എസ്. കോളേജ് സ്റ്റുഡൻറ്സ് അസ്സോസ്യേഷന്റെ ഔപചാരികമായ ഉത്ഘാടനം ജൂലൈ 21-ാംനു- നടത്തപ്പെട്ടു. ഉത്ഘാടന സമ്മേളനത്തിൽ മാർ പീലക്സിനോസ് തിരുമേനി ആദ്ധ്യക്ഷം വഹിക്കുകയും കാതോലിക്കേററ് കോളേജ് പ്രിൻസിപ്പാൾ മി. നൈനാൻ ഏബ്രഹാം എം. ഏ. പ്രസംഗിക്കുകയും ചെയ്തു. യോഗത്തിൽ സന്നിഹിതരായ എല്ലാവർക്കും സ്റ്റുഡൻറ് അസ്സോസ്യേഷൻ പ്രസിഡൻറ് മി. കെ. എം. മാത്യു ബി. ഏ. യുടെ വകയായി ചായസൽക്കാരം നടത്തപ്പെട്ടു.

## നിരണം മെത്രാസനം

മുണ്ടകുഴിയിൽ ശ്രീ. പീലിപ്പോസ് മത്തായിയുടെ മകൻ ശ്രീ. പി. എം. തോമസ് ബി. ഏസ്സ് പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സു കൊണ്ടു ദേവലോകം അരമനയിൽവച്ചു ശെമ്മാശു പട്ടം കൊടുത്തിരിക്കുന്നു.

നിരണം മെത്രാസന ഇടവകയിലെ സുവിശേഷകന്മാരായി, വളഞ്ഞവട്ടം ഈപ്പൻകോശിയേയും, വെണ്ണിക്കുളം ചക്കാലക്കുന്നേൽ പീലിപ്പോസ് ഉപദേശിയേയും ഇടവക മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു നിയമിച്ചിരിക്കുന്നു. അവർ എല്ലാ ആഴ്ചയും ബുധൻ മുതൽ ഞായർ വരെയുള്ള തീയതികളിൽ ഓരോ പള്ളിയിടവകയിലും ഇടവക വികാരിയുടെ നേതൃത്വത്തിൽ ഭവനസന്ദർശനം നടത്തുന്നതും പ്രസംഗങ്ങൾ നടത്തുന്നതും രോഗികളെ സന്ദർശിക്കുന്നതുമാണ്.

നിരണം മെത്രാസന യുവജനസമാജം സെക്രട്ടറി മി. പി. ഐ. ജോൺ ബി. എസ് സി. തൽസ്ഥാനം രാജി വയ്ക്കുകയാൽ തൽസ്ഥാനത്തേക്കു റെവ. ഡീക്കൻ കെ. വി. ഈപ്പൻ ബി. ഏ. യെ ഇടവക മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് നിയമിച്ചിരിക്കുന്നു.

---

കാനറാ, കൂർഗ് പള്ളികളിലേക്ക് ഒരു കാപ്പക്കൂട്ടം ആവശ്യമുണ്ട്. ഏതെങ്കിലും പള്ളിയിലോ പട്ടക്കാരന്റെ കൈവശമോ ഉപയോഗിക്കാതെയിരിക്കുന്ന പഴയകാപ്പക്കൂട്ടം ഉണ്ടെങ്കിൽ ദയവായി എന്നെ അറിയിച്ചാൽ ഞാൻ എടുത്തുകൊള്ളാം.

# കന്യാസ്ത്രീകളും ദയറാജീവിതവും

(പരേതയായ മൂക്കഞ്ചേരിൽ മദർ ശൈനാ എഴുതിയ ഒരു ലേഖനം)

തങ്ങൾക്കുള്ള സകലത്തേയും ഉപേക്ഷിച്ചു കന്യാവ്രതത്തോടുകൂടി കർത്താവിനായി ജീവിക്കുന്ന സ്ത്രീകളെയാണു കന്യാസ്ത്രീകൾ എന്നു വിളിക്കുന്നതു്. കന്യാസ്ത്രീകൾ നിർദ്ധനാവസ്ഥ, കന്യാവ്രതം, അനുസരണം എന്ന മൂന്നു മാർഗ്ഗങ്ങളിൽകൂടി കർത്താവിനെ പിന്തുടരണം. അവർ അനുസരിക്കേണ്ടതു് ഒന്നാമതായി ദൈവത്തേയും, രണ്ടാമതായി അവരുടെ മേൽ പ്രത്യേക ചുമതലയോടുകൂടി ദൈവം കല്പിച്ചു നിയമിക്കുന്ന സുപ്പീരിയറേയും ആകുന്നു.

## നിർദ്ധനാവസ്ഥ

നമ്മുടെ കർത്താവിനേക്കാൾ ധനവാനായി ആരുമില്ല. താൻ രണ്ടു ലോകങ്ങളുടേയും രാജാവാകുന്നു. എന്നിട്ടും സർവത്തേയും താൻ ഉപേക്ഷിച്ചു നമുക്കുവേണ്ടി കേവലം നിർദ്ധനനായിത്തീർന്നു. "അവൻ തന്റെ മഹത്വത്തെ ഉപേക്ഷിച്ചു നമുക്കു വേണ്ടി ദാസവേഷം എടുത്തു." നമ്മുടെ കർത്താവു് ഒരു പുൽക്കൂട്ടിൽ ജനിക്കയും നസറേത്തിൽ ആശാരിപ്പണി ചെയ്യുകയും ചെയ്തുവന്നു. തനിക്കു മുപ്പതു തിരുവയസ്സു തികഞ്ഞപ്പോൾ തന്റെ സ്വന്ത ഭവനത്തെ വിട്ടു യാതൊന്നുമില്ലാതെ കേവലം ദരിദ്രനായി തന്റെ പിതാവിന്റെ ജോലിയെ നിറവേററുവാനായി പുറപ്പെട്ടു. നമ്മുടെ കർത്താവു തന്നെപ്പോലെ തന്നെ മററുള്ളവരെ ശുശ്രൂഷിക്കുവാനും രക്ഷിക്കുവാനുമായിട്ടു പലരേയും വിളിക്കുന്നുണ്ടു്. പരിശുദ്ധ ശ്ലീഹന്മാർ ഇപ്രകാരം കർത്താവിന്റെ വിളിയെ കേട്ടു തങ്ങൾക്കുള്ള സകലത്തേയും ഉപേക്ഷിച്ചു കർത്താവിനെ പിന്തുടർന്നവരാകുന്നു. നമ്മുടെ കർത്താവു തന്റെ ശിഷ്യന്മാരെ ഈരണ്ടായി കല്പിച്ചയയ്ക്കുന്നതു് അവർ പോകുന്ന വഴിയിൽ തങ്ങളുടെ കൂടെ യാതൊന്നും കൊണ്ടുപോകരുതെന്നുള്ള ആജ്ഞയോടുകൂടിയാണു്. താൻ ലോകത്തിൽ സഞ്ചരിച്ച കാലത്തു ധനവാനായ ഒരു ചെറുപ്പക്കാരൻ തന്റെ അടുക്കൽ വന്നു നിത്യജീവനെ പ്രാപിപ്പാനായി എന്തു ചെയ്യണമെന്നു തന്നോടു ചോദിച്ചു. അവനുമായി ഉണ്ടായ സംഭാഷണത്തിൽ കർത്താവു് അവനോടു കല്പിക്കുന്നതു്, അവൻ പരിപൂർണ്ണനാകുവാൻ ആഗ്രഹിക്കുന്നു എങ്കിൽ അവനുള്ള സകലവും വിററു ദരിദ്രന്മാർക്കു കൊടുത്തു വെറുംകൈയായി തന്നെ പിന്തുടരണമെന്നാണു്. വിശുദ്ധ സഭ ആദ്യമായി സ്ഥാപിക്കപ്പെട്ടപ്പോൾ അതിന്റെ അംഗങ്ങളായ ക്രിസ്ത്യാനികൾ എല്ലാവരും ഇപ്രകാരമുള്ള നിർദ്ധനാവസ്ഥയിൽ ജീവിച്ചിരുന്നു. ആർക്കും തനിച്ചു യാതൊരു സമ്പാദ്യമോ വസ്തുവകകളോ ഉണ്ടായിരുന്നില്ല. അവർക്കു് ഉണ്ടായിരുന്ന സർവ്വവും പൊതു വകയായിരുന്നു.

## കന്യാവ്രതം

നമ്മുടെ കർത്താവു ശരീരത്തിലും ആത്മാവിലും ഏററവും പരിശുദ്ധമായ ഒരു കന്യാവ്രതജീവിതമാണു കഴിച്ചതു്. കന്യാവ്രതജീവിതം ഏററവും പരിശുദ്ധമായിട്ടുള്ളതാണെന്നു പറയുന്നതുകൊണ്ടു വിവാഹജീവിതം പരിശുദ്ധമല്ലെന്നു് ഒരിക്കലും നാം വിധിക്കരുതു്, അതു തെററാണു്. വിവാഹജീവിതത്തെ നമ്മുടെ കർത്താവു പ്രത്യേകം അനുഗ്രഹിച്ചിരിക്കുന്നതായി നാം കാണുന്നു. താൻ പ്രവർത്തിച്ച ഒന്നാമത്തെ അത്ഭുതം(?) ഒരു കല്യാണവിരുന്നിൽ വച്ചായിരുന്നു. വിവാഹ ജീവിതം പരിശുദ്ധമല്ലായിരുന്നു എങ്കിൽ നമ്മുടെ കർത്താവു കാനായിലെ കല്യാണത്തിൽ പങ്കു കൊള്ളുമായിരുന്നു എന്നു വിചാരിക്കുവാൻ തരമില്ല. നമ്മുടെ കർത്താവിന്റെ ശിഷ്യനായ പത്രോസ്ശ്ലീഹാ തന്നെ വിവാഹം കഴിച്ചവൻ ആയിരുന്നു. എന്നിട്ടു തന്റെ ഭാര്യയെ ഉപേക്ഷിക്കുവാൻ നമ്മുടെ കർത്താവു പരിശുദ്ധ പത്രോസിനോടു് ആവശ്യപ്പെടുന്നതായി ഒരു സ്ഥലത്തും നാം കാണുന്നില്ല. മേല്പറഞ്ഞ സംഗതികളിൽനിന്നു മനസ്സിലാകുന്നതു വിവാഹം എത്രയും പരിശുദ്ധമായിട്ടുള്ള ഒന്നാകുന്നു എന്നാണു്. എന്നാൽ എല്ലാക്കാലത്തും കന്യാവ്രതം പരിപാലിച്ചു കർത്താവിനെ ശുശ്രൂഷിക്കുവാനായി താൻ ചിലരെ തെരഞ്ഞെടുക്കുന്നുണ്ടു്. വിവാഹം കഴിച്ചവർക്കുള്ള പ്രധാന ചുമതല തങ്ങളുടെ ഭർത്താക്കന്മാരെയും കുട്ടികളെയും താല്പര്യമായി ശുശ്രൂഷിക്കുകയാണു്. എന്നാൽ കന്യകകൾ ചെയ്യുവാനുള്ളതു മാതാപിതാക്കൾ ഇല്ലാത്തവരും രോഗികളും ആയിരിക്കുന്നവരെ കർത്താവിനോടുള്ള സ്നേഹംമൂലം ശുശ്രൂഷിക്കയാകുന്നു. വിവാഹജീവിതത്തെ ഉപേക്ഷിച്ചു കർത്താവിനായി സകലവും വിട്ടുകളഞ്ഞു ജീവിക്കുവാൻ സാധാരണക്കാർക്കു വളരെ പ്രയ

മുണ്ടു്. എന്നാൽ കർത്താവിൻെറ വിളിയെ അനുസരിച്ചു് അങ്ങനെ ചെയ്യുന്നവർക്കുള്ള പ്രതിഫലം എത്രയും മഹത്തരമാകുന്നു.

### അനുസരണം

നമ്മുടെ കർത്താവിൻെറ ഇഹലോക ജീവിതത്തിൻെറ സകല രഹസ്യവും അടങ്ങിയിരുന്നതു തൻെറ അനുസരണത്താൽ ആകുന്നു. താൻ തന്നെ കല്പിക്കുന്നതു് "എൻെറ ഭക്ഷണം എന്നെ അയച്ചവൻെറ ഇഷ്ടം ചെയ്യുന്നതാകുന്നു" എന്നാണു്, വേറൊരു അവസരത്തിൽ നമ്മുടെ കർത്താവു കല്പിക്കുന്നതു "ഞാൻ സ്വർഗ്ഗത്തിൽനിന്നിറങ്ങിവന്നതു് എൻെറ ഇഷ്ടം ചെയ്യുവാനല്ല, പിന്നെയോ എന്നെ അയച്ചവൻെറ ഇഷ്ടം ചെയ്യുവാനാകുന്നു" എന്നാണു്. ദൈവം നമ്മെ വിളിച്ചിരിക്കുന്നതു ദൈവത്തിൻെറ വേലയെ ദൈവം കല്പിക്കുന്ന രീതിയിൽ ചെയ്യുവാനായിട്ടാണു്, അതല്ലാതെ നമ്മുടെ സ്വന്ത ഇഷ്ടപ്രകാരം ചെയ്യുവാനല്ല. നമ്മുടെ ജനനം മുതൽ മരണം വരെ നാം അനുസരണത്തിൽ ജീവിപ്പാനായി നമ്മുടെ മേൽ ചുമതലയുള്ളവരായി മാതാപിതാക്കന്മാർ, ഗുരുക്കന്മാർ, പട്ടക്കാർ ആദിയായി പലരേയും ദൈവം നിയമിച്ചിട്ടുണ്ടു്. ഇവരെ ആരെയെങ്കിലും വെറും നിർബന്ധം മൂലമോ നിവൃത്തിയില്ലാത്തതിനാലോ മാത്രം നാം അനുസരിക്കുന്നതായാൽ അതൊരു പുണ്യമല്ല. നേരെ മറിച്ചു് ഇവരെ അനുസരിക്കേണ്ടതു് ദൈവത്തിൻെറ ഇഷ്ടമാകുന്നു എന്നറിഞ്ഞു സന്തോഷത്തോടെ നാം അനുസരിക്കുമെങ്കിൽ അതു ദൈവത്തിനു വളരെ പ്രീതികരവും നമുക്കു് അനുഗ്രഹവും ഉണ്ടാകുന്ന മാർഗ്ഗമാകുന്നു. കർത്താവു തൻെറ പിതാവിനെ അനുസരിച്ചു ലോകത്തിൽ ജീവിക്കയും ഇപ്പോഴും സ്വർഗ്ഗത്തിൽ അപ്രകാരം തന്നെ സ്ഥിതി ചെയ്യുകയും ചെയ്യുന്നതുപോലെ ദൈവത്തെ പൂർണ്ണമായി അനുസരിക്കുന്നവർക്കു മാത്രമെ തൻെറ വേല ചെയ്യുവാൻ കഴികയുള്ളു.

ദയറാജീവിതം പരിപാലിക്കണമെന്നു് ആഗ്രഹിക്കുന്നവർ ഒരുമിച്ചു താമസിക്കുന്നു. ഇതിൻെറ കാരണം ഓരോരുത്തർ തനിച്ചായാൽ അവർ ദൈവത്തിൻെറ മുമ്പാകെ വേണ്ട അനുസരണം, നിർദ്ധനാവസ്ഥ, കന്യാവ്രതം മുതലായ ഉടമ്പടികളെ പരിപാലിക്കുവാനുള്ള പ്രയാസമാണു്. എന്നാൽ ദയറാജീവിതം നയിക്കുന്ന ആളുകൾ ഒരു സമൂഹമായി താമസിക്കുന്നപക്ഷം ഈ ഉടമ്പടികളെ ഭേദം കൂടാതെ പരിപാലിക്കുവാനും അന്യോന്യമുള്ള ഗുണദോഷം, പ്രാർത്ഥന, സഹതാപം മുതലായവയാൽ ദൈവം ആഗ്രഹിക്കുന്ന പൂർണ്ണത പ്രാപിക്കുവാനും കഴിയുന്നതാണു്. പെന്തിക്കോസ്തി ദിവസം മുതൽ സഭയിലെ അംഗങ്ങൾ ഒരു സമൂഹമായിട്ടത്രെ വസിച്ചുവന്നതു്. ഈ സംഘത്തിൽ ഉൾപ്പെട്ടിരുന്ന സ്ത്രീപുരുഷന്മാർക്കു തനിച്ചു യാതൊരു സമ്പാദ്യമോ വസ്തുവകകളോ ഉണ്ടായിരുന്നില്ല. എല്ലാവർക്കും പൊതുവായ സ്വത്തു മാത്രമേ ഉണ്ടായിരുന്നുള്ളു. എന്നു മാത്രമല്ല അവരെല്ലാം സഹോദര സഹോദരിമാരെപ്പോലെ പെരുമാറുകയും ചെയ്തിരുന്നു. ഈ സംഘത്തിൽ ഉൾപ്പെട്ട പുരുഷന്മാർ എല്ലാവരുടേയും ജോലി സുവിശേഷം പ്രസംഗിക്കുകയായിരുന്നു. വിധവമാർ, അനാഥക്കുട്ടികൾ, രോഗികൾ മുതലായവരെ സ്ത്രീകൾ ശുശ്രൂഷിക്കയും പഠിപ്പിക്കയും ചെയ്തുവന്നു. എന്നാൽ സഭ വർദ്ധിച്ചു് അതിൽ അധികം ആളുകൾ ചേർന്നുതുടങ്ങിയതോടുകൂടി ഈ രീതി വ്യത്യാസപ്പെട്ടു. ഇതിൻെറ ശേഷം എല്ലാവരും സമൂഹങ്ങളായി ജീവിക്കാതെ അതിനായി പ്രത്യേകം വിളിക്കപ്പെട്ട ആളുകൾ മാത്രം യോജിച്ചു് അപ്രകാരം ജീവിക്കയും കർത്താവിൻെറ ജോലി നിർവഹിക്കയും ചെയ്തുവന്നു. ഇങ്ങനെ ജീവിക്കുന്ന അനേകം സ്ത്രീപുരുഷന്മാരുടെ സംഘങ്ങൾ യൂറോപ്പു മുതലായി ക്രിസ്ത്യാനികൾ അധികമുള്ള രാജ്യങ്ങളിലുണ്ടു്.

നമ്മുടെ ഇന്ത്യാ രാജ്യത്തിൽ കന്യാസ്ത്രീകൾ ചെയ്യണമെന്നു ദൈവം ആഗ്രഹിക്കുന്ന ജോലി ക്രിസ്ത്യാനികൾ അല്ലാതെ ഈ സ്ഥലത്തു താമസിക്കുന്ന അനേകായിരങ്ങളെ കർത്താവിലേക്കുകൊണ്ടുവരണമെന്നുള്ളതാണു്. ഇംഗ്ളണ്ടു്, ഫ്റാൻസ് മുതലായ രാജ്യങ്ങളിൽ ഉള്ളവർ എല്ലാവരും തന്നെ ക്രിസ്ത്യാനികളാണു്. എന്നാൽ ഇന്ത്യയിൽ ക്രിസ്ത്യാനികൾ വളരെ കുറവും ഹിന്തുക്കൾ, മുഹമ്മദീയർ മുതലായവർ വളരെ അധികവുമാകുന്നു. ഇവരെയെല്ലാം കർത്താവിലേക്കു കൊണ്ടുവരുവാനുള്ള ചുമതല കന്യാസ്ത്രീകൾ ആയിരിക്കുന്നവർക്കും മററും പ്രത്യേകമുണ്ടു്. ഇപ്രകാരം കർത്താവിൻെറ രാജ്യം വർദ്ധിപ്പിക്കുവാൻ നമുക്കു കഴിയുന്നതു കർത്താവിനെപ്പോലെ സ്നേഹജീവിതം നയിക്കുന്നതിനാൽ ആകുന്നു. കർത്താവിനോടുള്ള ശക്തിയായ സ്നേഹം നമുക്കു പ്രാർത്ഥന മൂലമത്രേ ലഭിക്കുന്നതു്. നമ്മുടെ കർത്താവു പ്രധാനമായി ഇന്ത്യയിൽ നാം ചെയ്യണമെന്നു് ആഗ്രഹിക്കുന്നതു നമ്മുടെ സ്നേഹസംപൂർണ്ണമായ സ്വയപരിത്യാഗ ജീവിതത്തിൽ ക്രിസ്ത്യാനികൾ അല്ലാത്ത ഏവരേയും കർത്താവിലേക്കു കൊണ്ടുവരണമെന്നുള്ളതാണു്.

# മാർ തേലോലോ*

(എം. സി. കുറിയാക്കോസ് റമ്പാൻ)

പണ്ട് ഒരിടത്ത് ഒരു വിശുദ്ധൻ ജീവിച്ചിരുന്നു. മാർ തേലോലോ എന്നാണ് മനുഷ്യർ അദ്ദേഹത്തെ വിളിച്ചു വന്നത്. അദ്ദേഹത്തിന്റെ സാക്ഷാൽ നാമം എന്തായിരുന്നു എന്ന് അറിഞ്ഞുകൂടാ. അദ്ദേഹത്തെ അറിഞ്ഞിരുന്ന ഏവർക്കും അദ്ദേഹം മാർ തേലോലോ എന്നു തന്നെ അറിയപ്പെട്ടിരുന്നു. മനോഹരമായ ഒരു തോട്ടത്തിൽ ഭംഗിയായ ഒരു കുടിൽ പണ്ണു അവിടെ പ്രാർത്ഥനാ—ധ്യാനനിമഗ്നനായി അദ്ദേഹം ദിവസങ്ങൾ കഴിച്ചുവന്നു. ദൈവം കഴിഞ്ഞാൽ, സഹജീവിതളോട് അദ്ദേഹത്തിനുണ്ടായിരുന്ന സ്നേഹംഅദ്വിതീയമായിരുന്നു. നാഥനെ ശുശ്രൂഷിക്കുക, എല്ലാ മനുഷ്യർക്കും നന്മചെയ്യുക എന്നിവ മാത്രമായിരുന്നു അദ്ദേഹത്തിന്റെ ജീവിതോദ്ദേശം. മാലാകാമാർക്കു അദ്ദേഹത്തോടു വളരെ താല്പര്യമായിരുന്നു എന്നത്രേ ഐതിഹ്യം പറയുന്നത്.

വിശുദ്ധനോട് അഭിമുഖമായി സംസാരിക്കുന്നതിനു് ദൈവദൂതന്മാരിൽ ഒരുവൻ ഒരു ദിവസം അയയ്ക്കപ്പെട്ടു. അദ്ദേഹം ആ മാലാകായെ സന്തോഷപൂർവം സ്വീകരിച്ചു. കുശലപ്രശ്നാനന്തരം സന്ദർശകൻ വിശുദ്ധനോടു പറഞ്ഞു. "നിങ്ങൾ‌അഗ്രഹിക്കുന്നതു തരാമെന്നു വാഗ്ദാനം ചെയ്താൽ നിങ്ങൾ എന്തു തിരഞ്ഞെടുക്കും എന്നു എന്നെ അറിയിക്കുക" വിശുദ്ധൻ മന്ദസ്മിതത്തോടെ പറഞ്ഞു. "ആവശ്യമുള്ള സകലവും എനിക്ക് ഇപ്പോൾ ഉണ്ട്. താമസിക്കുന്നതിനു് ഒരു കുടിൽ, ജോലി ചെയ്യുന്നതിനു് ഒരു തോട്ടം, സ്നേഹിക്കുന്നതിനു ഒരു ഹൃദയം, ദൈവത്തെ ശുശ്രൂഷിക്കുന്നതിനു രണ്ടു കൈകൾ, അവന്റെ മഹത്വം പാടുന്നതിനു ഒരു നാവു്. ഇതിൽ കൂടുതൽ എന്താണ് എനിക്ക് ആവശ്യം. ഒന്നും വേണ്ട." അതുമനോഹരമായ ഒരു മറുപടി ആയിരുന്നു, എങ്കിലും മാലാകാ സംതൃപ്തനാകാതെ നിർബന്ധിച്ചു. "നിങ്ങൾക്ക് ഇപ്പോഴത്തേക്കാൾ സന്തോഷം നൽകുന്ന എന്തെങ്കിലും ഒരു വരമോ കൃപയോ ഉണ്ടായിരിക്കണം ചിന്തിക്കുക": വിശുദ്ധൻ തല കുലുക്കിയതല്ലാതെ യാതൊരു മറുപടിയും പറഞ്ഞില്ല. ദൂതൻ വീണ്ടും ഹേമിച്ചു. "നിങ്ങൾ എന്തു ചോദിച്ചാലും ദൈവം തരും എന്നു ഞാൻ ഉറപ്പു പറയുന്നു. ചോദിക്കുക." വിശുദ്ധൻ കുറേനേരം മൗന

---

## കോട്ടയം ഭദ്രാസന യുവജനപ്രസ്ഥാനം

സെക്രട്ടറി സി. യു. മാത്യു അറിയിക്കുന്നതു്

സ്നേഹിതരെ,

ഈ ആഗസ്റ്റു് മുതൽ യുവജനസമാജാംഗങ്ങൾ ആഴ്ചതോറും സമ്മേളിക്കുമ്പോൾ എല്ലാ സമാജങ്ങളിലും ഒരു പൊതു പരിപാടി ഉണ്ടായിരിക്കുന്നതു് സൌകര്യപ്രദമാകയാൽ താഴെപ്പറയുന്ന രീതി അനുകരിയ്ക്കുന്നതു് പ്രയോജനകരമായിരിക്കും.

1. പാട്ടു് (സഭാ അംഗീകാരം ലഭിച്ച ക്രിസ്തീയ ഗീതങ്ങൾ, ആരാധനാഗീതങ്ങൾ)
2. പ്രാർത്ഥന (മദ്ധ്യസ്ഥപ്രാർത്ഥന)
3. വേദവായന, പുതിയ നിയമം, പഴയ നിയമം, സങ്കീർത്തനം.
4. പ്രസംഗം—വേദപഠനം— സഭാചരിത്രപഠനം.
5. കാര്യാലോചന.
6. പ്രാർത്ഥന.

സമാജാംഗങ്ങൾ ഒന്നിച്ചു് ഭവനങ്ങൾ സന്ദർശിക്കുന്നതും, രോഗികളെ സന്ദർശിച്ചു് അവർക്കു വേണ്ടി പ്രാർത്ഥിക്കുന്നതും നന്നായിരിക്കും.

വേദവായനാഭാഗങ്ങൾ എല്ലാ മാസവും "മലങ്കരസഭ"യിൽ പ്രസിദ്ധീകരിക്കുന്നതായിരിക്കും. കൂടാതെ ആ ഭാഗങ്ങളെ സംബന്ധിച്ചു് പഠനത്തിനു് സഹായകരമാകത്തക്കവണ്ണം ഉള്ള കുറിപ്പുകളും, വിശ്വാസ പരമായിട്ടുള്ള കാര്യങ്ങളെ സംബന്ധിച്ചു് ഓരോ പ്രത്യേക ഭാഗങ്ങൾ ഓരോ ഞായറാഴ്ചത്തേക്കും പഠിക്കുന്നതിനു് സൌകര്യമായ വിധത്തിലുള്ള കുറിപ്പുകളും അതോടുകൂടി ഉണ്ടായിരിക്കും.

മാസത്തിലൊരിക്കൽ സമീപ സമാജങ്ങൾ ഏകോപിച്ചു് ഒരു പൊതു സമ്മേളനം നടത്തുന്നതും പ്രയോജനകരമാണ്. എല്ലാ മാസത്തിലെയും അവസാന ആഴ്ചകൾ ഇതിനായി വിനിയോഗിക്കുന്നതു് സൌകര്യമായിരിക്കുമല്ലൊ?

ഇതിന്റെ ചുരുങ്ങിയ റിപ്പോർട്ടുകൾ സെക്രട്ടറിയുടെ പേർക്കു അയച്ചുതരുന്നപക്ഷം മാസികയിൽ പ്രസിദ്ധം ചെയ്യാൻ സാധിക്കുന്നതാണ്.

ഓരോ സമാജത്തിലും സെക്രട്ടറിയെ പുതുതായി തെരഞ്ഞെടുക്കുമ്പോൾ ആ വിവരം സെക്രട്ടറിയെ അപ്പോഴപ്പോൾ അറിയിക്കുന്നതായാൽ എഴുത്തുകുത്തുകൾക്കു് സൌകര്യമാണ്.

എല്ലാ സമാജങ്ങളും ഇതിൽ പൂർണ്ണമായും ആത്മാർത്ഥമായും സഹകരിക്കുമെന്ന് വിശ്വസിക്കുന്നു.

# THE MALANKARA SABHA

**License No. 475 dted 11th April 1946—Registered No. M. 6125·**

മായിരുന്ന ശേഷം സവിനയം പറഞ്ഞു. “ചോദിക്കണമെന്നു നിർബന്ധമാണെങ്കിൽ അയതു അറിയിച്ചുകൊള്ളുന്നു. സഹജീവികൾക്കു നന്മചെയ്യുന്നതിനു ഇതുവരെ ഞാൻ ശ്രമിച്ചിട്ടുണ്ടു്. ചിലപ്പോൾ സാധിക്കാതെ പോയിട്ടുണ്ടെങ്കിലും ദൈവകൃപയാൽ വല്ലതും സാധിച്ചിട്ടുള്ളപ്പോഴൊക്കെയും എത്ര കുറച്ചുമാത്രം—എത്ര തീരെ കുറച്ചുമാത്രം—എന്നു് എന്റെ ഹൃദയം എന്നോടു പറയും. ആകയാൽ എപ്പോഴും എവിടെയും നന്മചെയ്യുന്നതിനും എന്നാൽ അതു ഞാൻ ഒട്ടും അറിയാതിരിക്കുന്നതിനും ഉള്ള വരം എനിക്കു കിട്ടിയാൽ നന്നായിരുന്നു.”

മാലാകാ ദൈവത്തിങ്കലേക്കു പറന്നുപോയി. ദൈവം മാലാകായോടരുളി. “എത്ര നല്ല യാചന. ഞാൻ അവന്റെ തേലോലോയെ (നിഴലിനെ എന്നർത്ഥം) അനുഗ്രഹിക്കും. അവന്റെ നിഴൽ എവിടെ എന്തിന്മേൽ അടിച്ചാലും അതിനു പുതുക്കവും സൗഖ്യവും പ്രകാശവും ഉണ്ടാകും”

ആ ദിവസം ഒമ്പതാം മണി മുതൽ കുറേ നേരം വിശുദ്ധൻ പതിവനുസരിച്ചു് അദ്ദേഹത്തിന്റെ വസതിയിൽ പ്രാർത്ഥിച്ചുകൊണ്ടിരുന്നു. സൂര്യൻ താണുതുടങ്ങി. തോട്ടത്തിൽ രശ്മികൾ വീശി. ചില രശ്മികൾ മുറിയിൽ കടന്നു് അദ്ദേഹത്തിന്റെ മേൽ അടിക്കയാൽ അദ്ദേഹത്തിന്റെ തേലോലൊ (നിഴൽ) സൂര്യൻ താഴുന്തോറും വർദ്ധിച്ചുകൊണ്ടിരുന്നു. ആ ആണ്ടിൽ വേനൽ അതി കഠിനമായിരുന്നതിനാൽ പുല്ലുകളും ചെടികളും വാടിക്കരിഞ്ഞിരുന്നു. എന്നാൽ വിശുദ്ധന്റെ വരസമ്പന്നമായ നിഴൽ വീശിയിടത്തൊക്കെയും അവ മഴ മൂലമെന്നപ്രകാരം, പെട്ടെന്നു പച്ച പിടിച്ചു തുടങ്ങി. പ്രാർത്ഥന കഴിഞ്ഞു് അദ്ദേഹം തോട്ടത്തിൽ കൂടെ നടന്നപ്പോൾ വാടിനിന്ന ചെടികളും ഉണങ്ങി നിന്ന കുററികളും പുനർജ്ജീവിച്ച ഭംഗിയുള്ളവയായി. എന്നാൽ കാരണം എന്തെന്നു വിശുദ്ധൻ അറിഞ്ഞില്ല. അദ്ദേഹം സഞ്ചരിച്ചിടത്തൊക്കെയും അപ്രകാരം സംഭവിച്ചു. ബലഹീനർ ശക്തി പ്രാപിച്ചു. രോഗികൾക്കു സൗഖ്യം ലഭിച്ചു. കുരുടക്കു പെട്ടെന്നു കാഴ്ച ലഭിച്ചു. അദ്ദേഹത്തെ കണ്ടു് ഓടിവന്നു ചുററും കൂടുന്ന കുട്ടികളിൽ നിഴലടി കിട്ടുന്നവൎക്കു് ഇരുകൂട്ടരും അറിയാതെ എന്തെന്നില്ലാത്ത ഓജസ്സും ആനന്ദവും ഉണ്ടാകുമായിരുന്നു. വീടുകളിന്മേൽ അദ്ദേഹത്തിന്റെ നിഴൽ വീണാൽ ദൈവവിരലിന്റെ സ്പർശനം കൊണ്ടെന്നപോലെ അവിടെ ഒരു പുതുജീവൻ മിന്നൽ കണക്കെ ഉളവായിരുന്നു.

ഒരു ദിവസം അദ്ദേഹം ഒരു റോഡിൽ കൂടെ പോകുമ്പോൾ രണ്ടു കുട്ടികൾ വഴിയരികിൽ കളിച്ചുകൊണ്ടിരുന്നു. അവരുടെ സമീപേ കളിമണ്ണുകൊണ്ടു് അവർ മനഞ്ഞ നാലുപക്ഷികൾ ഇരുന്നിരുന്നു. വിശുദ്ധൻ കടന്നുപോയപ്പോൾ, അദ്ദേഹത്തിന്റെ നിഴൽ ആ മൺപക്ഷികളിന്മേൽ വീണു. പെട്ടെന്നു മണ്ണു മാംസമായി ചുണ്ടുമുതൽ വാൽവരെ അവയ്ക്കു ജീവൻ ഉണ്ടായി. തൂവലുകളും നിറവ്യത്യാസങ്ങളും പ്രത്യക്ഷപ്പെട്ടു. ഇതു് എന്തൊരു വിസ്മയമെന്നു അവർ സൂക്ഷിച്ചു നിൽക്കവേ, അവ ചിറകു വിരിച്ചു്, ചിറകടിച്ചു പറന്നുപോയി. മനുഷ്യർ അദ്ദേഹത്തെ മാർ തേലോലോ (അതായതു Holy Shadow അല്ലെങ്കിൽ വിശുദ്ധ നിഴൽ) എന്നു വിളിച്ചുവന്നതു് അതിശയമോ? ഏവംവിധം അറിയാതെ ഒട്ടുവളരെ പുണ്യങ്ങൾ ചെയ്തതിന്റെ ശേഷം ഒരു കൎക്കടകം പതിനഞ്ചാം തീയതി—മാർ കുറിയാക്കോസു് സഹദായുടെ ഓർമ്മ ദിവസം—അദ്ദേഹം നല്ല സന്തോഷത്തോടും വലിയ പ്രത്യാശയോടും കൂടെ നിര്യാതനായി. മാലാകമാർ ചുററും നിന്നിരുന്നു. അവർ അദ്ദേഹത്തിന്റെ ആത്മാവിനെ പിതാവായ അബ്രഹാമിന്റെ മടിയിലേക്കു കൂട്ടിക്കൊണ്ടുപോയി.

---

x തേലോലോ എന്ന സുറിയാനിപദത്തിന്റെ അർത്ഥം നിഴൽ (shadow) എന്നാകുന്നു.

Adopted from The Church Times—

ലേഖകൻ.

---



---

Edited Printed and published by The Rev. Fr. T. C. Jacob, at the M. M. Press, Kottayam.